# പ്രശ്നോപനിഷത്തു്

പരിഭാഷകന്മാർ:

**പി. കെ. നാരായണപിള്ള ബി. എ; ബി. എൽ.**

മഹോപാദ്ധ്യായൻ **എൻ. രാമൻപിള്ള.**

# പ്രശ്നോപനിഷത്തു്

(ശാങ്കരഭാഷ്യസഹിതം.)


പരിശോധകന്മാർ:

പി. കെ. നാരായണപിള്ള ബി. എ., ബി. എൽ.

മഹോപാദ്ധ്യായൻ എൻ. രാമൻപിള്ള.



പ്രകാശകന്മാർ:

സദാനന്ദപ്രസിദ്ധീകരണ സംഘം

സദാനന്ദപുരം.

1-ാംപതിപ്പു് കോപ്പി 2000.

വില: 25 രൂപ.

1993

# മുഖവുര

യശശ്ശരീരന്മാരായ ശ്രീ. പി. കെ. നാരായണപിള്ള ബി. എ; ബി. എൽ-ഉം ശ്രീ. മഹോപാദ്ധ്യായൻ എൻ. രാമൻപിള്ളയുംകൂടി വ്യാഖ്യാനിച്ചിട്ടുള്ളതും കൊല്ലത്തു് ശ്രീരാമവിലാസം പ്രസിദ്ധീകരണശാലയിൽനിന്നു് പ്രകാശനം ചെയ്തിട്ടുള്ളതുമായ ഈശാദിദശോപനിഷത് വ്യാഖ്യാനം കാണാനിടയായി.

ഉപനിഷത്തുകളുടേയും പ്രത്യേകിച്ചു് പ്രസ്തുത ദശോപനിഷത്തുകളുടേയും മഹാത്മ്യത്തെപ്പററി ശ്രീ. പി. കെ. നാരായണപിള്ള അദ്ദേഹത്തിൻെറ അവതാരികയിൽ വിശദീകരിച്ചിട്ടുണ്ടു്. ശ്രീരാമവിലാസം പ്രസിദ്ധീകരണശാല ഇപ്പോൾ പ്രവർത്തിക്കുന്നില്ലാത്തതിനാലും സംസ്കൃതം നിശ്ചയമില്ലാത്ത മലയാളികൾക്കു് പ്രയോജനപ്പെടുമെന്നു് ഉദ്ദേശിക്കുന്നതിനാലും ടി പ്രസിദ്ധീകരണം ബ്രഹ്മാർപ്പണമായി പുനർപ്രകാശനം ചെയ്തുകൊള്ളുന്നു.

പ്രസ്തുത വ്യാഖ്യാനങ്ങൾ പഠിക്കുന്നതിനു് താല്പര്യവും വിലക്കു വാങ്ങുന്നതിനു് കഴിവില്ലായ്മയും ഉള്ളവർക്കു് സൗജന്യമായി കൊടുക്കുന്നതാണു്.

(അവതാരിക ഈശാവാസ്യോപനിഷത്തിൽ കാണുക)

സദാനന്ദ പ്രസിദ്ധീകരണസംഘം
സദാനന്ദപുരം.

# പ്രശ്നോപനിഷത്തു്.

## (ശാങ്കരഭാഷ്യസാരത്തോടുകൂടിയതു്.)

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ;
ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ;
സ്ഥിരൈരങ്ഗൈ സ്തുഷ്ടുവാംസസ്തനൂഭി-
വ്യ്ശേമദേവഹിതം യദായുഃ.

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

(അല്ലയോ ദേവന്മാരേ! ഞങ്ങൾ കർണ്ണങ്ങളെക്കൊണ്ടു നല്ലതിനെ കേൾക്കുമാറാകട്ടെ! അല്ലയോ അഗ്നിഹോത്രികളേ! ഞങ്ങൾ കണ്ണുകളെക്കൊണ്ടു നല്ലതിനെ കാണുമാറാകട്ടെ! സ്ഥിരാവയവങ്ങളായ ശരീരങ്ങളോടുകൂടി നിങ്ങളെ സ്തുതിച്ചുകൊണ്ടു്, ഞങ്ങൾ ദേവഹിതമായ ആയുസ്സിനെ പ്രാപിക്കുമാറാകട്ടെ.)

ബ്രാഹ്മണം:—ഓം സുകേശാ ച ഭാരദ്വാജഃ, ശൈബ്യശ്ച സത്യ
കാമഃ, സൗര്യായണീ ച ഗാർഗ്യഃ കൗസല്യശ്ചാ ʃ ʃ
ശ്വലായനോ, ഭാർഗ്ഗവോ വൈദർഭിഃ കബന്ധീ കാത്യായ
നസ്തേ ഹൈതേ ബ്രഹ്മപരാ ബ്രഹ്മനിഷ്ഠാഃ പരം
ബ്രഹ്മാന്വേഷമാണാ, ഏഷ ഹ വൈ തത്സർവം വക്ഷ്യ
തീതി, തേ ഹ സമിൽപാണയോ ഭഗവന്തം
പിപ്പലാദമുപസന്നാഃ 1

| | |
|---|---|
| സുകേശാ | = സുകേശാവു് എന്നു പേരുള്ള |
| ഭാരദ്വാജഃ ച | = ഭാരദ്വാജനും = ഭരദ്വാജമഹർഷിയുടെ പുത്രനും |
| ശൈബ്യഃ | = ശൈബ്യനായ=ശിബിയുടെ പുത്രനായ |
| സത്യകാമഃ ച | = സത്യകാമനും |
| ഗാർഗ്ഗ്യഃ | = ഗാർഗ്യനായ=ഗർഗ്ഗഗോത്രത്തിൽ ജനിച്ച |
| സൗര്യായണീ ച | = സൗര്യായണിയും=സൗര്യന്റെ പുത്രനും |

കൗസല്യഃ = കൗസല്യൻ എന്നു പേരുള്ള
ആശ്വലായനഃ ച = ആശ്വലായനനും=അശ്വലന്റെ പുത്രനും
വൈദർഭിഃ = വൈദർഭിയായ=വിദർഭദേശക്കാരനായ
ഭാർഗ്ഗവഃ ച = ഭാർഗ്ഗവനും=ഭൃഗുഗോത്രത്തിൽ ജനിച്ച ഒരു ഋഷിയും
കാത്യായനഃ = കാത്യായനനായ = കത്യന്റെ പുത്രനും ചെറുപ്പക്കാരനുമായ
കബന്ധീ ച = കബന്ധിയും
തേ ഏതേ = ഇങ്ങനെ പ്രസിദ്ധന്മാരായ ഈ ഋഷികൾ
ബ്രഹ്മപരാഃ = ബ്രഹ്മപരന്മാരും = അപരബ്രഹ്മത്തെ കാര്യമായിക്കരുതിവന്നവരും
ബ്രഹ്മനിഷ്ഠാഃ ഹ = ബ്രഹ്മനിഷ്ഠന്മാരും = ആ അപരബ്രഹ്മത്തെ ഉപാസിച്ചുപോന്നവരും (ആയിരുന്നു)
തേ = അവർ=ആ ഋഷികൾ
പരം ബ്രഹ്മ = പരമായ ബ്രഹ്മത്തെ
അന്വേഷമാണാഃ = അന്വേഷിച്ചുകൊണ്ട്
'ഏഷഃ ഹ വൈ = ''ഇദ്ദേഹംതന്നെ
തത് സർവം = അതെല്ലാം
വക്ഷ്യതി' = പറഞ്ഞുതരും''
ഇതി = എന്നുവിചാരിച്ച്
സമിൽപാണയഃ = കൈകളിൽ സമിത്തുകളോടു (ചമതകളോടു)കൂടി
ഭഗവന്തം = ഭഗവാനായ = പൂജ്യനായ
പിപ്പലാദം = പിപ്പലാദനെ = പിപ്പലാദൻ എന്ന ഋഷിയെ
ഉപസന്നാഃ = ഉപസന്നരായി=ഉപഗമിച്ചു.

ഭാഷ്യം:—ആഥർവണത്തിൽ 'ബ്രഹ്മാ ദേവാനാം' ഇത്യാദി മന്ത്രങ്ങളിൽ പറഞ്ഞ ആത്മതത്ത്വത്തെത്തന്നെ വിസ്തരിച്ചു പറയുന്നതിനായി ബ്രാഹ്മണം ആരംഭിക്കുന്നു. ഋഷികൾ ചോദിച്ചിട്ടു പിപ്പലാദൻ പറഞ്ഞുകൊടുത്തു എന്നുള്ള കഥ ആകട്ടെ, വിദ്യയെ സ്തുതിക്കുന്നതിനായി പറഞ്ഞിരിക്കയാണ്. ഈ ഋഷികളെപ്പോലെ സംവത്സരബ്രഹ്മചര്യാനുഷ്ഠാനം മുതലായതും, തപസ്സും ഉള്ളവർ ഗ്രഹിക്കേണ്ടതും, പിപ്പലാദനെപ്പോ

ലെ മിക്കവാറും സർവ്വജ്ഞന്മാരായ ആചാര്യന്മാർ ഉപദേശിക്കേണ്ടതുമാണു് ഈ വിദ്യ; അല്ലാതെ കണ്ടവർക്കൊക്കെ ഉപദേശിക്കാവുന്നതോ, ആക്കും ഗ്രഹിക്കാവുന്നതോ അല്ല എന്നു വിദ്യയെ സ്തുതിക്കുന്നു. ബ്രഹ്മചര്യം മുതലായ സാധനങ്ങളെ സൂചിപ്പിച്ചതുകൊണ്ടു്, ബ്രഹ്മവിദ്യാഗ്രഹണത്തിനുള്ള യോഗ്യത സിദ്ധിക്കണമെങ്കിൽ, അവയെ അനുഷ്ഠിക്കണമെന്നു കാണിച്ചിരിക്കുന്നു.

ഭാരദ്വാജൻ=ഭരദ്വാജന്റെ പുത്രൻ, സുകേശാവു് എന്നതു പേരാണു്. ശൈബ്യൻ=ശിബിയുടെ പുത്രൻ 'സത്യകാമൻ' എന്നതുപേർ. സൗര്യായണി=സൗര്യന്റെ പുത്രൻ. സൗര്യൻ=സൂര്യന്റെ പുത്രൻ. 'സൗര്യായണീ' എന്ന ദീർഘം ഛാന്ദസമാണു്. ഗാർഗ്യൻ=ഗർഗ്ഗന്റെ ഗോത്രത്തിൽ ജനിച്ചവൻ 'കൗസല്യൻ' എന്നതുപേരാണു്, ആശ്വലായനൻ=അശ്വലന്റെ പുത്രൻ. ഭാർഗ്ഗവൻ=ഭൃഗുവിന്റെ ഗോത്രത്തിൽ പിറന്നവൻ വൈദർഭി=വിദർഭദേശക്കാരൻ. 'കബന്ധി' എന്നതു പേർ. കാത്യായനൻ=കത്യന്റെ യുവാപത്യം. 'കത്യ' ശബ്ദത്തിന്റെ പിന്നാലെ, ജീവിച്ചിരിക്കുന്ന പ്രപിതാമഹനോടുകൂടിയവൻ എന്ന അർത്ഥത്തിൽ, 'ഫക്' എന്ന യുവപ്രത്യയംചേർന്നു് അതിലെ 'ഫ'കാരത്തിനു 'ആയൻ' എന്ന ആദേശവും വന്നാണ കാത്യായനശബ്ദം സിദ്ധിക്കുന്നതു്.

ഭരദ്വാജന്റെ പുത്രനായ സുകേശാവു്, ശിബിയുടെ പുത്രനായ സത്യകാമൻ, സൗര്യന്റെ പുത്രനും ഗർഗ്ഗഗോത്രത്തിൽ പിറന്നവനുമായ ഒരു ഋഷി, അശ്വലന്റെ പുത്രനായ കൗസല്യൻ, ഭൃഗുവംശത്തിൽ ജനിച്ച വിദർഭദേശത്തുകാരനായ ഒരു ബ്രാഹ്മണൻ, കത്യന്റെ യുവാപത്യമായ കബന്ധി എന്നീ ആറുപേരും അപരബ്രഹ്മത്തെ പരമായിക്കരുതി അതിനെ ഉപാസിച്ചുകൊണ്ടിരിക്കുന്നവരായിരുന്നു. അവർക്കു് ''നിത്യമായും വിജ്ഞേയമായുമുള്ള വസ്തു ഏതാണു്? അതിനെ അറിയുന്നതിനു നമുക്കു കഴിയുന്നിടത്തോളം യത്നിക്കണം'' എന്നു തോന്നിയിട്ടു്; പരബ്രഹ്മത്തെ അന്വേഷിച്ചുകൊണ്ടിരിക്കെ, ഒരിക്കൽ ''ഇദ്ദേഹം നമുക്കറിവാനുള്ളതെല്ലാം പറഞ്ഞുതരും'' എന്നു വിചാരിച്ചു്, ആചാര്യനു കാഴ്ചവയ്ക്കാനുള്ള സമിത്തുകളും എടുത്തുകൊണ്ടു് ഭഗവാനായ പിപ്പലാദന്റെ അടുക്കൽ ചെന്നു.1

ബ്രാഹ്മണം:- താൻ ഹ സ ഋഷിരുവാച--''ഭൂയ ഏവ തപസാ ബ്രഹ്മചര്യേണ സംവത്സരം സംവത്സ്യഥ; യഥാ കാമം പ്രശ്നാൻ പൃച്ഛത, യദി വിജ്ഞാസ്യാമഃ സർവ്വം ഹ വോ വക്ഷ്യാമഃ'' ഇതി. 2

താൻ =അവരോടു്=ആ ഋഷികളോടു്
സഃ ഋഷിഃ = ആ ഋഷി= ആ പിപ്പലാദൻ
ഉവാച ഹ = പറഞ്ഞു.
ഭൂയഃ ഏവ = വീണ്ടും
തപസാ = തപസ്സോടും = ഇന്ദ്രിയസംയമനത്തോടും
ബ്രഹ്മചര്യേണ = ബ്രഹ്മചര്യത്തോടും=വിശേഷിച്ചു് ബ്രഹ്മചര്യത്തോടും
ശ്രദ്ധയാ = ശ്രദ്ധയോടും=ആസ്തിക്യബുദ്ധിയോടും
സംവത്സരം = ഒരു സംവത്സരക്കാലം
സംവത്സ്യഥ = സംവസിക്കുവിൻ!=ഗുരുശുശ്രൂഷചെയ്തു കൊണ്ടു വസിക്കുവിൻ!
യഥാകാമം = ഇഷ്ടം അനുസരിച്ചു്
പ്രശ്നാൻ = പ്രശ്നങ്ങളെ = ചോദ്യങ്ങളെ
പൃച്ഛത! = ചോദിക്കുവിൻ!
യദി വിജ്ഞാസ്യാമഃ = എനിക്കു് അറിയാമെങ്കിൽ,
സർവ്വം ഹ = എല്ലാം
വഃ = നിങ്ങൾക്കു്
വക്ഷ്യാമഃ = പറഞ്ഞുതരാം
ഇതി = എന്നു്.

ഭാഷ്യം:--തൻെറ അടുക്കൽവന്ന ആ ഋഷികളോടു് പിപ്പലാദൻ പറഞ്ഞു:--''നിങ്ങൾ മുമ്പേതന്നെ തപസ്വികളാണെങ്കിലും, ഇപ്പോൾ, വീണ്ടും ഇന്ദ്രിയസംയമനത്തോടും, വിശേഷിച്ചു് ബ്രഹ്മചര്യത്തോടും ആസ്തിക്യബുദ്ധിയോടുംകൂടി വേണ്ടുംവണ്ണം ഗുരുശുശ്രൂഷചെയ്തുകൊണ്ടു് ഒരു സംവത്സരക്കാലം പാർക്കുവിൻ! അനന്തരം ഇഷ്ടംപോലെ, ആക്കു് ഏതുവിഷയത്തിലാണോ ജിജ്ഞാസ, അതിനെ സംബന്ധിച്ചുള്ള ചോദ്യങ്ങൾ ചോദിച്ചുകൊള്ളുവിൻ! നിങ്ങൾ ചോദിക്കുന്നതു് എനിക്കറിയാമെങ്കിൽ എല്ലാം പറഞ്ഞുതരാം'' 'അറിയാമെങ്കിൽ' എന്നു പറഞ്ഞതു് ഔദ്ധത്യമില്ലെന്നു കാണിപ്പാനാണു്; അല്ലാതെ, അറിഞ്ഞുകൂടെന്നോ സംശയമുണ്ടെന്നോ ഉള്ള അർത്ഥത്തിലല്ല. 2

ബ്രാഹ്മണം:-- അഥ കബന്ധീ കാത്യായന ഉപേത്യ പപ്രച്ഛ:-
''ഭഗവൻ! കുതോ ഹ വാ ഇമാഃ പ്രജാഃ
പ്രജായന്ത?'' ഇതി. 3

| | | |
|---|---|---|
| അഥ | = | അനന്തരം = ഒരുകൊല്ലംകഴിഞ്ഞ് |
| കാത്യായനഃ | = | കാത്യായനനായ |
| കബന്ധീ | = | കബന്ധി എന്ന ഋഷി |
| ഉപേത്യ | = | അടുക്കൽചെന്നു്; = ആചാര്യൻെറ അടുക്കൽചെന്നു് |
| ഭഗവൻ! | = | ഭഗവാനേ! |
| ഇമാഃ പ്രജാഃ | = | ഈ പ്രജകൾ = ബ്രഹ്മാദികളായ പ്രജകൾ |
| കുതഃ ഹ വൈ | = | എവിടെനിന്നാണു് |
| പ്രജായന്തേ | = | ജനിക്കുന്നതു്? |
| ഇതി | = | എന്നു് |
| പപ്രച്ഛ | = | ചോദിച്ചു. |

ഭാഷ്യം:—പിന്നെ ഒരു വർഷംകഴിഞ്ഞു് കാത്യായനനായ കബന്ധി ആചാര്യൻെറ അടുക്കൽ വന്നു ചോദിച്ചു:—''ഭഗവാനേ! ബ്രാഹ്മണാദികളായ ഈ പ്രജകൾ എവിടെനിന്നാണു് ജനിക്കുന്നതു്?'' അപരവിദ്യയും കർമ്മവുംകൂടി അനുഷ്ഠിച്ചാൽ, സിദ്ധിക്കുന്ന ഫലം എന്താണെന്നും, ലഭിക്കുന്ന ഗതി ഏതാണെന്നും പറയണമെന്നു വിചാരിച്ചു്, അതിനായിട്ടു ചോദിക്കുന്ന ചോദ്യമാണിതു്. ഇവിടെ, പരബ്രഹ്മത്തെ അറിവാൻ ആഗ്രഹിക്കുന്ന അവസരത്തിൽ അപരബ്രഹ്മവിദ്യയും കർമ്മവും ഒരുമിച്ചനുഷ്ഠിച്ചാൽ സിദ്ധിക്കുന്ന ഫലത്തേയും ലഭിക്കുന്ന ഗതിയേയുംപററി ചോദിക്കുന്നതെന്താണെന്നു സംശയമുണ്ടാവാം. എന്നാൽ കർമ്മം തനിച്ചോ കർമ്മവും ജ്ഞാനവും ഒരുമിച്ചോ അനുഷ്ഠിക്കുന്നതുകൊണ്ടു സിദ്ധിക്കുന്ന ഫലത്തിൽ വിരക്തിവന്നവനുമാത്രമേ ബ്രഹ്മവിദ്യയിൽ അധികാരമുള്ളൂ എന്നുള്ളതിനാൽ, വൈരാഗ്യം വരുന്നതിനുവേണ്ടി അപരബ്രഹ്മവിദ്യയും കർമ്മവും ഒരുമിച്ചനുഷ്ഠിച്ചാലുണ്ടാകുന്ന ഫലം പറയേണ്ടിയിരിക്കുന്നു. അതിനുവേണ്ടിയാകയാൽ ഈ ചോദ്യം ശരിതന്നെ. 3

ബ്രാഹ്മണം:—തസ്മൈ സ ഹോവാച:—

പ്രജാകാമോ വൈ പ്രജാപതിഃ; സ തപോ ऽ തപ്യത; സ തപസ്തപ്ത്വാ മിഥുനമുൽപാദയതേ രയിം ച പ്രാണം ചേ''ത്യേതൗ മേ ബഹുധാ പ്രജാഃ കരിഷ്യത'' ഇതി. 4

തസ്മൈ = അവനു്=ആ കബന്ധിക്കു്
സഃ = അവൻ = ആ ആചാര്യൻ
ഉവാച ഹ = പറഞ്ഞുകൊടുത്തു:—
പ്രജാപതിഃ വൈ= പ്രജാപതി എന്നു പ്രസിദ്ധനായ ആ ഹിരണ്യഗർഭൻ
പ്രജാകാമഃ = പ്രജാകാമനായിത്തീൎന്നു = പ്രജകളെ സൃഷ്ടിക്കുവാൻ ആഗ്രഹിച്ച
സഃ = അവൻ=പരമാത്മാവിൽനിന്നു ഭേദമില്ലാത്ത ആ ഹിരണ്യഗർഭൻ
തപഃ = തപസ്സിനെ = ജന്മാന്തരത്തിൽ ഭാവന ചെയ്തിട്ടുള്ളതും, വേദത്തിൽ വെളിപ്പെടുത്തിയിട്ടുള്ള അൎത്ഥങ്ങളെ സംബന്ധിച്ചുള്ളതുമായ ജ്ഞാനത്തെ
അതപ്യത = തപിച്ചു=വീണ്ടും ആലോചിച്ചു
സഃ = അവൻ
തപഃ = തപസ്സിനെ=ശ്രുതിവിഷയമായ ജ്ഞാനത്തെ
തപ്ത്വാ = തപിച്ചിട്ടു്=വീണ്ടും ആലോചിച്ചിട്ടു്
'ഏതൗ = 'ഇവർ
മേ = എനിക്കു്
ബഹുധാ = പലവിധത്തിൽ
പ്രജാഃ = പ്രജകളെ = സ്ഥാവരജംഗമരൂപകളായ പ്രജകളെ
കരിഷ്യതഃ' = ഉണ്ടാക്കും'
ഇതി = എന്നു വിചാരിച്ചു്
രയിം ച പ്രാണം ച ഇതി } = 'രയി' എന്നും 'പ്രാണൻ' എന്നുമുള്ള
മിഥുനം = മിഥുനത്തെ=രണ്ടെണ്ണത്തെ
ഉൽപാദയതേ = ഉൽപാദിപ്പിച്ചു.

ഭാഷ്യം:—ഇപ്രകാരം ചോദിച്ച കബന്ധിയോടു്, അവന്റെ സംശയം തീർപ്പാനായി, പിപ്പലാദൻ പറഞ്ഞു:—കല്പത്തിന്റെ ആദിയിൽ ഉണ്ടായവനും സൃഷ്ടിക്കപ്പെടുന്ന, സ്ഥാവരജംഗമരൂപങ്ങളായ പ്രജകളുടെ നാഥനുമായ ഹിരണ്യഗർഭൻ, തനിക്കു പ്രജകളെ സൃഷ്ടിക്കുവാൻ ആഗ്രഹിച്ചുകൊണ്ടു്, താൻതന്നേ സർവ്വാത്മാവായിട്ടു ലോകത്തെ സൃഷ്ടിക്കാമെന്നു വിചാരിച്ചു. അതനുസരിച്ചു്, അദ്ദേഹം ജ്ഞാനത്തേയും കർമ്മത്തേയും അനുഷ്ഠിക്കുകയും, താൻ സർവാത്മാവാണെന്നു ഭാവിക്കയും ചെയ്തുകൊണ്ടു്, ജന്മാന്തരത്തിൽ ഭാവന ചെയ്തിട്ടുള്ളതും, വേദത്തിൽ ഉൾപ്പെടുത്തിയിട്ടുള്ള അർത്ഥങ്ങളെ സംബന്ധിച്ചുള്ളതുമായ ജ്ഞാനത്തെ വീണ്ടും ആലോചിക്ക എന്ന തപസ്സിനെ അനുഷ്ഠിച്ചു. ഇങ്ങനെ തപസ്സുചെയ്തിട്ടു്, —വേദത്തെ സംബന്ധിച്ച ജ്ഞാനത്തെ വീണ്ടും ആലോചിച്ചിട്ടു്—സൃഷ്ടിക്കു സാധനഭൂതമായ രണ്ടെണ്ണത്തെ ഉണ്ടാക്കി. അവയിൽ ഒന്നു്, രയി, സോമൻ, അന്നം എന്നെല്ലാം പറയുന്ന ചന്ദ്രനും, മറേറതു്, പ്രാണൻ, അഗ്നി, അത്താവു് എന്നും മററും പറയുന്ന സൂര്യനുമാകുന്നു. ''അത്താവും അന്നവുമായ ഈ അഗ്നീഷോമന്മാർ--സൂര്യനും ചന്ദ്രനും--എനിക്കു പലവിധത്തിൽ പ്രജകളെ ഉണ്ടാക്കും'' എന്നു വിചാരിച്ചാണു്, അണ്ഡോല്പത്തിക്രമത്തിൽ, സൂര്യചന്ദ്രന്മാരെ സൃഷ്ടിച്ചതു്. അണ്ഡോല്പത്തിക്രമത്തിൽ സൃഷ്ടിച്ചു എന്നുവച്ചാൽ, ആദ്യം അണ്ഡം സൃഷ്ടിച്ചു എന്നും, അതിൽനിന്നു് സൂര്യചന്ദ്രന്മാർ ഉണ്ടായി എന്നും സാരം. 'ഉദ്യന്തം വാവ ʃ ʃ ദിത്യമഗ്നിരനുസമാരോഹതി' (ഉദിച്ചുയരുന്ന ആദിത്യനോടുകൂടി അഗ്നിയും ഉയരുന്നു) എന്ന ശ്രുതി അനുസരിച്ചു്, സൂര്യനും അഗ്നിയും ഒന്നാണെന്നുള്ള അഭിപ്രായത്തോടുകൂടിയാണു് അഗ്നിയെ സൂര്യൻ എന്ന പദംകൊണ്ടു പറഞ്ഞതു്. 4

ബ്രാഹ്മണം:-ആദിത്യോ ഹ വൈ പ്രാണോ,രയിരേവ ചന്ദ്രമാ,-
രയിർവ്വാ ഏതൽ സർവ്വം യന്മൂർത്തം ചാമൂർത്തം ച,
തസ്മാന്മൂർത്തിരേവ രയിഃ. 5

ആദിത്യഃ ഹ വൈ = ആദിത്യൻതന്നെയാണു്
പ്രാണഃ = പ്രാണൻ = അത്താവെന്നും അഗ്നിയെന്നും പറയുന്ന പ്രാണൻ.
ചന്ദ്രമാഃ = ചന്ദ്രമസ്സു് = ചന്ദ്രൻ

രയിഃ ഏവ — രയിതന്നെ = അന്നം, സോമൻ എന്നും മററും പറയുന്ന രയിതന്നെ

മൂർത്തം ച, അമൂർത്തം ച — മൂർത്തമായിട്ടും അമൂർത്തമായിട്ടും = സ്ഥൂലമായും സൂക്ഷ്മമായും

യത് (അസ്തി) — യാതൊന്നുണ്ടോ

ഏതത് സർവം — ഇതെല്ലാം = അങ്ങനെ ഉള്ളതെല്ലാം

രയിഃ വൈ — രയിതന്നെ.

തസ്മാൽ — അതിനാൽ

മൂർത്തിഃ ഏവ — മൂർത്തരൂപമായ വസ്തുതന്നെയാണ്

രയിഃ — രയി.

ഭാഷ്യം:--അവയിൽ ആദിത്യൻ പ്രാണനും ചന്ദ്രൻ രയിയുമാകുന്നു. ഈ അത്താവും അന്നവും പ്രജാപതിയിൽനിന്നുണ്ടായവയാകയാൽ പ്രജാപതിതന്നെയാണ്; പ്രജാപതി ഇവ ചേർന്നുള്ള ഒരു മിഥുനമത്രേ. അന്നമെന്നും അത്താവെന്നുമുള്ള ഭേദം ഗുണഭാവത്തേയും (അപ്രാധാന്യത്തേയും) പ്രാധാന്യത്തേയും അനുസരിച്ചുള്ളതാണ്. എങ്ങനെ എന്നാൽ, പ്രധാനമെന്നും അപ്രധാനമെന്നും, വിവക്ഷിക്കാതെപറയുമ്പോൾ സ്ഥൂലമായും സൂക്ഷ്മമായും ഉള്ളതെല്ലാം രയിതന്നെ. അവയെ പ്രാധാന്യത്തേയും അപ്രാധാന്യത്തേയും അനുസരിച്ചു പിരിക്കുമ്പോൾ മൂർത്തമായിട്ടുള്ളതുതന്നെ രയി, അമൂർത്തം അത്താവാകുന്നു. അമൂർത്തത്താൽ മൂർത്തം അദിക്കപ്പെടുന്നു. (ഭക്ഷിക്കപ്പെടുന്നു.)

അതുപോലെ അമൂർത്തനും അത്താവുമായ പ്രാണൻതന്നെയാണ് അദിക്കപ്പെടുന്നതു സർവ്വം; എങ്ങനെയെന്നാൽ:--

ബ്രാഹ്മണം:--അഥ ऽऽ ദിത്യഉദയൻ യത് പ്രാചീം ദിശം പ്രവിശതി, തേന പ്രാച്യാൻ പ്രാണാൻ രശ്മിഷു സന്നിധത്തേ; യദ്ദക്ഷിണാം യത് പ്രതീചീം, യദധോ, യദൂർദ്ധ്വം, യദന്തരാ ദിശോ, യത് സർവം പ്രകാശയതി തേന സർവാൻ പ്രാണാൻ രശ്മിഷുസംനിധത്തേ. 6

അഥ, — ഇനി,

ആദിത്യഃ — ആദിത്യൻ

ഉദയൻ = ഉദയനായിട്ട് = പ്രാണികളുടെ കണ്ണിന് വിഷയമായിട്ട്

പ്രാചീം ദിശം = പ്രാചിയായ ദിക്കിനെ = കിഴക്കേദിക്കിനെ
പ്രവിശതി ഇതി = പ്രവേശിക്കുന്നു എന്നുള്ളതു് = തന്റെ പ്രകാശംകൊണ്ടു വ്യാപിക്കുന്നു എന്നുള്ളതു്
യത് = യാതൊന്നോ,
തേന = അതുകൊണ്ടു്
പ്രാച്യാൻ = പ്രാച്യങ്ങളായ = കിഴക്കേദിക്കിൽ ഉള്ള
പ്രാണാൻ = പ്രാണങ്ങളെ = പ്രാണികളെ
രശ്മിഷു = രശ്മികളിൽ = തന്റെ അവഭാസസ്വരൂപങ്ങളായ രശ്മികളിൽ
സംനിധത്തേ = സംനിധാനംചെയ്യുന്നു = പ്രവേശിപ്പിക്കുന്നു.
ദക്ഷിണാം = ദക്ഷിണദിക്കിനെ = തെക്കേദിക്കിനെ
പ്രവിശതി ഇതിയത് } = പ്രവേശിക്കുന്നു എന്നുള്ളതു് യാതൊന്നോ,
പ്രതീചീം = പ്രതീചിയെ = പടിഞ്ഞാറേദിക്കിനെ
പ്രവിശതീതി യത് } = പ്രവേശിക്കുന്നു എന്നതു് യാതൊന്നോ,
അധഃ = അധോഭാഗത്തിൽ
പ്രവിശതി ഇതിയത് } = പ്രവേശിക്കുന്നു എന്നതു് യാതൊന്നോ,
ഊർദ്ധ്വം = ഊർദ്ധ്വഭാഗത്തിൽ
പ്രവിശതി ഇതി യത് } = പ്രവേശിക്കുന്നു എന്നതു് യാതൊന്നോ,
അന്തരാ = മദ്ധ്യേയുള്ള } = കോണദിക്കുകളെ
ദിശഃ = ദിക്കുകളെ }
പ്രവിശതി ഇതിയത് } = പ്രവേശിക്കുന്നു എന്നതു് യാതൊന്നോ,
അന്യത് സർവ്വം = മററുള്ളതിനെ എല്ലാം
പ്രകാശയതി ഇതി ച യത് } = പ്രകാശിപ്പിക്കുന്നു എന്നതും യാതൊന്നോ,
തേന = അതുകൊണ്ടു്
സർവ്വാൻ പ്രാണാൻ } = എല്ലാ പ്രാണങ്ങളേയും = എല്ലായിടത്തുമുള്ള പ്രാണങ്ങളേയും
രശ്മിഷു = രശ്മികളിൽ
സംനിധത്തേ = പ്രവേശിപ്പിക്കുന്നു.

ഭാഷ്യം:--ആദിത്യൻ പ്രാണികൾക്കു നേത്രഗോചരനായി കിഴക്കേദിക്കിനെ തന്റെ പ്രകാശംകൊണ്ടു വ്യാപിക്കുന്നതിനാൽ കിഴക്കേദിക്കിൽ ഉൾപ്പെട്ടിട്ടുള്ള പ്രാണങ്ങളെ--പ്രാണി

കളെ--തൻെറ അവഭാസരൂപങ്ങളും വ്യാപ്തിയുള്ളവയുമായ രശ്മികളിൽ പ്രവേശിപ്പിക്കുന്നു; താൻതന്നെയാക്കിതീർക്കുന്നു എന്നർത്ഥം. അതുപോലെതന്നെ തെക്കേദിക്കിലും, പടിഞ്ഞാറേദിക്കിലും, വടക്കേദിക്കലും തഴെയും മുകളിലും ദിക്കുകളുടെ ഇടയ്ക്കുള്ള കോണുകളിലും പ്രവേശിക്കുന്നതുകൊണ്ടും, മററുള്ളതിനെ എല്ലാം പ്രകാശിപ്പിക്കുന്നതുകൊണ്ടും എല്ലാദിക്കിലുമുള്ള പ്രാണങ്ങളേയും തൻെറ രശ്മികളിൽ പ്രവേശിപ്പിക്കുന്നു. 6

ബ്രാഹ്മണം:--സ ഏഷ വൈശ്വാനരോ വിശ്വരൂപഃ
പ്രാണോ ഽഗ്നി രുദയതേ;
തദേതദൃചാ ഽഭ്യുക്തം. 7

| | |
|---|---|
| 1 വൈശ്വാനരഃ | = സർവാത്മകനും |
| വിശ്വരൂപഃ | = വിശ്വരൂപനും ആയ |
| സഃ പ്രാണഃ അഗ്നി ഏവ | = ആ പ്രാണാനായ അത്താവു തന്നെയാണു് |
| ഏഷഃ ഉദയതേ | = ഈ ഉദിക്കുന്നതു്. |
| തത് ഏതത് | = അങ്ങനെയുള്ള ഈ വസ്തുത |
| ഋചാ | = ഋക്കിനാൽ = മന്ത്രത്താൽ |
| അഭ്യുക്തം | = അഭിവദിക്കപ്പെട്ടിട്ടുണ്ടു് = പറയപ്പെട്ടിട്ടുണ്ടു്. |

ഭാഷ്യം:-സർവ്വാത്മാവും വിശ്വാത്മാവായതുകൊണ്ടു് വിശ്വരൂപനും ആയ ആ പ്രാണനാകുന്ന അത്താവുതന്നെയാണു് ദിവസംതോറും എല്ലാ ദിക്കുകളേയും തനിക്കധീനമാക്കികൊണ്ടു് ഇങ്ങനെ ഉദിക്കുന്നതു്. ഈ സംഗതിതന്നെ മന്ത്രത്തിൽ പറഞ്ഞിട്ടുണ്ടു്.

മന്ത്രം:--വിശ്വരൂപം ഹരിണം ജാതവേദസം പരായണം
ജ്യോതിരേകം തപന്തം; സഹസ്രരശ്മിഃ ശതധാവർത്ത
മാനഃപ്രാണഃ പ്രജാനമുദയത്യേഷ സൂര്യഃ. 8

| | |
|---|---|
| വിശ്വരൂപം | = വിശ്വരൂപനും=എല്ലാരൂപത്തിലും ഇരിക്കുന്നവനും |
| ഹരിണം | = ഹരിണനും=രശ്മികൾ ഉള്ളവനും |

1 വൈശ്വാനരൻ = വിശ്വാനരന്മാർതന്നെ ആയിട്ടുള്ളവൻ. വിശ്വനരന്മാർ = എല്ലാ നരന്മാരും, സർവാത്മകനെന്നു സാരം.

| | |
|---|---|
| ജാതവേദസം | = പ്രജ്ഞാനം ഉള്ളവനും (അ) ജ്ഞാനത്തിനു് ഉത്ഭവസ്ഥാനവും |
| പരായണം | = പരായണനവും =എല്ലാപ്രാണങ്ങൾക്കും ആശ്രയവും |
| ഏകം ജ്യോതിഃ | = ഏകമായ ജ്യോതിസ്സും = അദ്വിതീയമായ ജ്യോതിസ്സും |
| തപന്തം | = തപിക്കുന്നവനും=തപനക്രിയ (ചൂടു് തരിക)യെ ചെയ്യുന്നവനും ആയ |
| സൂര്യം | = സൂര്യനെ |
| (സൂരയഃ | = സൂരികൾ = ബ്രഹ്മവിത്തുകൾ |
| വിജ്ഞാതവന്തഃ) | = അറിഞ്ഞിട്ടുണ്ടു്. |
| സഹസ്രരശ്മി | = അനവധിരശ്മികളോടുകൂടിയവനും |
| ശതധാ | = നൂറുവിധത്തിൽ=പലവിധത്തിൽ |
| വൎത്തമാനഃ | = വൎത്തിക്കുന്നവനും |
| പ്രജാനാം പ്രാണഃ | = പ്രജകളുടെ പ്രാണനും ആയ |
| സൂര്യഃ | = സൂര്യനാണു് |
| ഏഷ ഉദയതി | = ഈ ഉദിക്കുന്നതു് |

ഭാഷ്യം:—എല്ലാ രൂപത്തിലും സ്ഥിതിചെയ്യുന്നവനും, രശ്മികളെക്കൊണ്ടു സൎവത്തേയും ഹരിക്കുന്നവനും, പ്രജ്ഞാനങ്ങൾക്കു കാരണവും, സൎവപ്രാണങ്ങൾക്കും ആശ്രയവും, എല്ലാ പ്രാണികൾക്കും ചക്ഷുസ്സും, അദ്വിതീയനും, ചൂടു നല്കുന്നവനും തങ്ങളുടെ ആത്മാവുമായ സൂര്യനെ ബ്രഹ്മവിത്തുകൾ അറിഞ്ഞിട്ടുണ്ടു്. ഇങ്ങനെ, അനവധി രശ്മികളോടുകൂടിയിരിക്കുന്നവനും, പ്രാണിഭേദത്താൽ പലവിധത്തിൽ വൎത്തിക്കുന്നവനും പ്രജകളുടെ പ്രാണനുമായ സൂര്യനാണു് ഈ ഉദിക്കുന്നതു്, 8

മൂൎത്തിയും അന്നവുമായ ചന്ദ്രനും, അമൂൎത്തിയും പ്രാണനും അത്താവുമായിട്ടുള്ള ആദിത്യനും ചേൎന്നുള്ള സൎവാത്മകമായ ഈ മിഥുനം പ്രജകളെ സൃഷ്ടിക്കുന്നതെങ്ങനെയാണെന്നു പറയുന്നു:—

ബ്രാഹ്മണം:—സംവത്സരോ വൈ പ്രജാപതിസ്തസ്യായനേ ദക്ഷിണം ചോത്തരം ച; തദ്യേ ഹ വൈ തദിഷ്ടാപൂൎത്തേ കൃതമിത്യുപാസതേ, തേ ചാന്ദ്രമസമേവ ലോകമഭിജയന്തേ; ത ഏവ പുനരാവൎത്തന്തേ; തസ്മാദേത

ഋഷയഃ പ്രജാകാമാ ദക്ഷിണം പ്രതിപദ്യന്തേ; ഏഷഹ
വൈ രയിര്യഃ പിതൃയാണഃ 9

പ്രജാപതിഃ = പ്രജാപതി
സംവത്സരഃ വൈ = സംവത്സരംതന്നെ
തസ്യ = അവന്നു് = ആ സംവത്സരസ്വരൂപനായ പ്രജാപതിക്കു്
ദക്ഷിണം ച, ഉത്തരം ച = ദക്ഷിണമെന്നും ഉത്തരമെന്നും
അയനേ = അയനങ്ങൾ = രണ്ടു മാർഗ്ഗങ്ങൾ
(സ്തഃ) = ഉണ്ടു്.
തത് = അതിൽ,
യേ ഹ വൈ = ഏവർ
ഇഷ്ടാപൂർത്തേ ഇതി = ഇഷ്ടം പൂർത്തം മുതലായ
കൃതം ഏവ = കൃതത്തെത്തന്നെ = കർമ്മത്തെത്തന്നെ
തത് ഉപാസതേ = അപ്രകാരം ഉപാസിക്കുന്നുവോ,
തേ = അവർ
ചാന്ദ്രമസം = ചാന്ദ്രമസമായ = ചന്ദ്രനെസംബന്ധിച്ച
ലോകം = ലോകത്തെ
അഭിജയന്തേ = അഭിജയിക്കുന്നു = പ്രാപിക്കുന്നു.
തേ ഏവ = അവർതന്നെയാണു്
പുനഃആവർത്തന്തേ = വീണ്ടും ആവർത്തിക്കുന്നതു് = തിരികെ പോരുന്നതു്.
തസ്മാത് = അതിനാൽ
പ്രജാകാമാഃ = പ്രജാകാമന്മാരായ = പ്രജകളെ ആഗ്രഹിക്കുന്ന
ഏതേ ഋഷയഃ = ഈ ഋഷികൾ
ദക്ഷിണം = ദക്ഷിണത്തെ = ദക്ഷിണായനത്തെ = ചന്ദ്രനെ
പ്രതിപദ്യന്തേ = പ്രാപിക്കുന്നു.
യഃ = യാതൊന്നാണോ
പിതൃയാണഃ = പിതൃയാണമെന്നു പറയപ്പെടുന്നതു്,
സഃ രയിഃ = ആ രയി = ആ അന്നം
ഏഷഃ ഹ വൈ = ഇതാകുന്നു = ഈ ചന്ദ്രനാകുന്നു.

ഭാഷ്യം:--ചന്ദ്രാദിത്യരൂപമായ മിഥുനത്താൽ ഉണ്ടാക്കപ്പെടുന്നതുകൊണ്ടു്, ആ മിഥുനംതന്നെയാണു്, കാലരൂപനായ,

സംവത്സരമെന്നു പറയുന്ന പ്രജാപതി. ചന്ദ്രനും ആദിത്യനും ഉണ്ടാക്കുന്ന അഹോരാത്രങ്ങളുടെ സമുദായമാണല്ലോ സംവത്സരം. അതും, രയി, പ്രാണൻ എന്ന മിഥുനവുംതമ്മിൽ ഭേദമില്ലാത്തതുകൊണ്ടു് സംവത്സരത്തെ, രയിപ്രാണമിഥുനസ്വരൂപമെന്നുതന്നെ പറഞ്ഞുപോരുന്നു. അതെങ്ങനെ എന്നു പറയുന്നു:--സംവത്സരസ്വരൂപനായ ഈ പ്രജാപതിക്കു് രണ്ടു് അയനങ്ങൾ ഉണ്ടു്; ഒന്നു ദക്ഷിണം, മറേറതു് ഉത്തരം; ഓരോ അയനവും ആറുമാസംവീതമാണു്. ദക്ഷിണായനത്തിൽ സൂര്യൻ ദക്ഷിണമാർഗ്ഗത്തിൽകൂടി സഞ്ചരിക്കയും കേവലകർമ്മികൾക്കു ലോകങ്ങളെ പ്രദാനംചെയ്കയും ചെയ്യുന്നു. ഉത്തരായണത്തിലാകട്ടെ, ജ്ഞാനവും കർമ്മവും ഒരുമിച്ചനുഷ്ഠിക്കുന്നവർക്കു ലോകങ്ങളെ നൽകിക്കൊണ്ടു്, ഉത്തരമാർഗ്ഗത്തിൽകൂടി സഞ്ചരിക്കുന്നു. ചന്ദ്രനും ഇതുപോലെതന്നെ ജ്യേഷ്ഠംമുതൽ ആറുമാസം ദക്ഷിണായനവും മാർഗ്ഗശീർഷംമുതൽ ആറുമാസം ഉത്തരായണവുമാകുന്നു. നിത്യമായ ബ്രഹ്മവിദ്യയെവിട്ടു്, അഗ്നിഹോത്രം, തപസ്സു്, സത്യം, സ്വാധ്യായം, ആതിഥ്യം, വൈശ്വദേവം, ഇവയാകുന്ന ഇഷ്ടവും, വാപി, കൂപം, തടാകം, ദേവാലയങ്ങൾ, മുതലായവ നിർമ്മിക്ക, അന്നദാനംചെയ്ക, തോട്ടങ്ങൾ ഉണ്ടാക്കുക ഇവയാകുന്ന പൂർത്തവും, മുതലായിട്ടുള്ള കർമ്മങ്ങളെത്തന്നെ അനുഷ്ഠിക്കുന്നവർ, ചന്ദ്രനിൽ ഉള്ളതും മിഥുനസ്വരൂപനായ പ്രജാപതിയുടെ അംശവും അന്നരൂപവുമായ ലോകത്തെ പ്രവേശിക്കുന്നു. എന്നാൽ, ആ ചാന്ദ്രലോകം കൃതരൂപമായതുകൊണ്ടു് (കർമ്മഫലമായതുകൊണ്ടു്), അവർ, അവിടെ ഭോഗങ്ങൾ അനുഭവിച്ചു പുണ്യം ക്ഷയിക്കുമ്പോൾ, തിരിച്ചുപോന്നു വീണ്ടും ജനിക്കുന്നു. അങ്ങനെ ഉള്ളവർ, ''മനുഷ്യലോകത്തേയോ, ഇതിലും താണതരത്തിലുള്ള ലോകത്തേയോ പ്രവേശിക്കുന്നു''' എന്നു ശ്രുതിവചനമുണ്ടു്. പ്രജാപതിയും അന്നസ്വരൂപനുമായ ചന്ദ്രനെ ഇഷ്ടാപൂർത്ത കർമ്മങ്ങളെക്കൊണ്ടു് സാധിക്കുന്ന, സ്വർഗ്ഗദർശികളായ ഋഷികൾ, പ്രജകളെ ആഗ്രഹിക്കുന്ന ഗൃഹസ്ഥന്മാരാണു്. അതിനാൽ, അവർ, തങ്ങൾതന്നെ ഉണ്ടാക്കിയ, ദക്ഷിണായനമെന്നു പറയുന്ന ചന്ദ്രനെ പ്രാപിക്കും. ഈ ചന്ദ്രനെയാണു്, അന്നമെന്നും പിതൃയാണമെന്നും പറയുന്നതു്.

ബ്രാഹ്മണം:—അഥോത്തരേണ, തപസാ, ബ്രഹ്മചര്യേണ,
ശ്രദ്ധയാ, വിദ്യയാ ∫ ∫ ത്മാനമന്വിഷ്യാ ∫ ∫ ദിത്യമഭി

ജയന്തേ; ഏതദ്വൈ പ്രാണാനാമായതന, മേതദ മൃത,മഭയ,മേതൽ പരായണ,മേതസ്മാന്ന പുനരാവ ൎത്തന്ത;-ഇത്യേഷ നിരോധസ്തദേഷ ശ്ലോകഃ 10

അഥ = ഇനി,
തപസാ = തപസ്സോടും=ഇന്ദ്രിയജയത്തോടും,
ബ്രഹ്മചര്യേണ = ബ്രഹ്മചര്യത്തോടും,
ശ്രദ്ധയാ = ശ്രദ്ധയോടും=ആസ്തിക്യബുദ്ധിയോടും,
വിദ്യയാ = വിദ്യകൊണ്ടു് = പ്രജാപതിരൂപനായ ആത്മാവിനെ സംബന്ധിച്ച വിദ്യകൊണ്ടു്,
ആത്മാനം = ആത്മാവിനെ = സ്ഥാവരജംഗമരൂപമായ ജഗത്തിൻെറ പ്രാണനായ സൂര്യനെ
അന്വിഷ്യ = അന്വേഷിച്ചിട്ടു് = താൻതന്നെ എന്നു് അറിഞ്ഞിട്ടു്,
ഉത്തരേണ = ഉത്തരമാൎഗ്ഗത്തിൽക്കൂടി,
ആദിത്യം = ആദിത്യനെ
അഭിജയന്തേ = അഭിജയിക്കുന്നു=പ്രാപിക്കുന്നു.
ഏതൽ വൈ = ഇതുതന്നെയാകുന്നു
പ്രാണാനാം = എല്ലാ പ്രാണങ്ങളുടേയും
ആയതനം = പൊതുവായ ആശ്രയം.
ഏതത് = ഇതു്
അമൃതം = അമൃതവും=അവിനാശിയും, അതുകൊണ്ടുതന്നെ
അഭയം = അഭയവും=ഭയമില്ലാത്തതും ആകുന്നു.
ഏതത് = ഇതു്
പരായണം = ഉത്ക്കൃഷ്ടമായഗതി ആകുന്നു = വിദ്യാവാന്മാൎക്കും, ജ്ഞാനവാന്മാരായ കർമ്മികൾക്കും ലഭിക്കുന്ന അങ്ങേ അററത്തെ ഗതിയാകുന്നു.
ഏതസ്മാൽ = ഇതിൽനിന്നു്
ന പുനരാവൎത്തന്തേ = മടങ്ങിപ്പോന്നു വീണ്ടും ജനിക്കേണ്ടിവരികയില്ല.
ഇതി = എന്തുകൊണ്ടെന്നാൽ

| | |
|---|---|
| ഏഷഃ | = ഇതു് = ഈ സ്ഥാനം |
| നിരോധഃ | = നിരോധമാകുന്ന = അവിദ്വാന്മാക്കുള്ള നിരോധസ്ഥാനമാകുന്നു. |
| തത് | = അതിൽ ആകുന്നു = ആ അർത്ഥത്തിൽ ആകുന്നു |
| ഏഷഃ ശ്ലോകഃ | = ഈ ശ്ലോകം = താഴെപ്പറയുന്ന മന്ത്രം. |

ഭാഷ്യം:—ഇനി ഉത്തരായണഗതിയെപ്പററി പറയുന്നു:-- ഇന്ദ്രിയജയം, വിശേഷിച്ചു ബ്രഹ്മചര്യം, വേദശാസ്ത്രാദികളിലുള്ള വിശ്വാസം ഇവയോടുകൂടി, പ്രജാപതിരൂപനായ ആത്മാവിനെ സംബന്ധിച്ച വിദ്യകൊണ്ടു്, ചരാചരങ്ങളുടെ പ്രാണനായ സൂര്യനെ താൻതന്നെ എന്നറിയുന്നവർ, ഉത്തരായണത്തിൽകൂടി (വടക്കേവഴിക്കു്), ആദിത്യനെ പ്രാപിക്കുന്നു. എല്ലാ പ്രാണങ്ങൾക്കും പൊതുവായ ആശ്രയസ്ഥാനം ഇതാണു്. ഇതു്, നാശമില്ലാത്തതും, അതുകൊണ്ടുതന്നെ ഭയരഹിതവുമാകുന്നു. ചന്ദ്രനുള്ളതുപോലെ വൃദ്ധിക്ഷയഭയം ഇവിടെയില്ല. വിദ്യയുള്ളവർക്കും, ജ്ഞാനത്തോടുകൂടി കർമ്മം ചെയ്യുന്നവർക്കും ഉള്ള ഉത്കൃഷ്ടമായ ഗതി ഇതുതന്നെ. ഈ ഗതി ലഭിച്ചവർ വെറും കർമ്മികളെപ്പോലെ വീണ്ടും സംസാരത്തിലേക്കു തിരിച്ചുപോരേണ്ടിവരികയില്ല. എന്തെന്നാൽ, ഇതു് അവിദ്വാന്മാർക്കു് നിരോധസ്ഥാനമാകുന്നു. അവിദ്വാന്മാർ ഇവിടെ തടുക്കപ്പെടുന്നതിനാൽ അവർ സംവത്സരസ്വരൂപനും ആത്മാവുമായ ആദിത്യനെ--പ്രാണനെ--പ്രാപിക്കുന്നില്ല. ഈ ആദിത്യൻ കാലാത്മാവായ സംവത്സരമാകുന്നു. ഈ അർത്ഥത്തിലാണു താഴെപ്പറയുന്ന മന്ത്രം. 10

മന്ത്രം:--പഞ്ചപാദം പിതരം ദ്വാദശാകൃതിം
ദിവ ആഹുഃ പരേ അർദ്ധേ പുരീഷിണം;
അഥേമേ അന്യ ഉ പരേ വിചക്ഷണം
സപ്തചക്രേ ഷഡര ആഹുരർപ്പിതമിതി. 11

| | |
|---|---|
| പിതരം | = പിതാവിനെ = എല്ലാം ജനിപ്പിക്കുന്ന സംവത്സരരൂപനായ പ്രജാപതിയെ |
| പഞ്ചപാദം | = പഞ്ചപാദനെന്നും = അഞ്ച് ഋതുക്കളാകുന്നകാലുകളോടുകൂടിയവനെന്നും |

| | |
|---|---|
| ദ്വാദശാകൃതിം | = പന്ത്രണ്ടു് ആകൃതികളോടു്-മാസങ്ങളാകുന്ന പന്ത്രണ്ടു് അവയവങ്ങളോടു്കൂടിയവനെന്നും |
| ദിവഃ | = ദ്യോവിൽനിന്നു്=ദ്യുലോകത്തിൽനിന്നു് (ആകാശത്തിൽനിന്നു്) |
| പരേ | = പരമായ = അപ്പുറത്തുള്ള = മുകളിലുള്ള |
| അർദ്ധേ | = അർദ്ധത്തിൽ = സ്ഥാനത്തിൽ |
| പുരീഷിണം | = പുരീഷമുള്ളവനെന്നും=ജലമുള്ളവനെന്നും |
| ആഹുഃ | = പറയുന്നു=കാലജ്ഞന്മാർ പറയുന്നു. |
| അഥ | = പിന്നെ |
| അന്യേ ഇമേ | = വേറേചില കാലജ്ഞന്മാരും |
| പരേ ഉ | = മററുള്ളവരും |
| വിചക്ഷണം | = വിചക്ഷണനെന്നും=അദ്ദേഹം സർവ്വജ്ഞനെന്നും |
| ഷഡരേ | = ആറു് ആരക്കാലുകളോടുകൂടിയ |
| സപ്തചക്രേ | = സപ്തചക്രനിൽ = ഏഴു കുതിരകളുടെ രൂപത്തിൽ എപ്പോഴും ഗതിയുള്ള ആ കാലസ്വരൂപനിൽ |
| അർപ്പിതം ഇതി | = അർപ്പിതമെന്നും=എല്ലാ ലോകവും നിവേശിപ്പിക്കപ്പെട്ടിരിക്കുന്നു എന്നും |
| ആഹുഃ | = പറയുന്നു. |

ഭാഷ്യം:--സംവത്സരാത്മാവായ ഈ ആദിത്യൻ, അഞ്ചൃതുക്കൾ—വസന്തം, ഗ്രീഷ്മം, വർഷം, ശരത്തു്, ഹിമം ഇവ-പാദങ്ങളുടെ സ്ഥാനം വഹിക്കുന്നു; ആ ഋതുക്കളെക്കൊണ്ടാണു് ഇവൻ ആവർത്തിക്കുന്നതു്; ഹേമന്തത്തെയും ശിശിരത്തേയും ഒന്നായി വിചാരിച്ചാണു് അഞ്ചൃതുക്കളെന്നു പറഞ്ഞതു്. എല്ലാത്തിനേയും ജനിപ്പിക്കുന്നതുകൊണ്ടു് അവൻ പിതാവാകുന്നു; പന്ത്രണ്ടുമാസങ്ങൾ അവൻെറ അവയവങ്ങൾ, അല്ലെങ്കിൽ ആകൃതി, ആണു്; ഇവൻ ദ്യുലോകത്തിനു മുകളിൽ-മൂന്നാമത്തെ ദ്യോവിൽ-ഉദകമുള്ളവനാകുന്നു; ഇങ്ങനെ ചില കാലജ്ഞന്മാർ പറയുന്നു. വേറേ ചില കാലജ്ഞന്മാർ, ഇവൻ സർവ്വജ്ഞനാണെന്നും, ആറൃതുക്കളാകുന്ന ആരക്കാലുകളോടുകൂടിയവനും ഏഴുകുതിരകളുടെ രൂപത്തിൽ എപ്പോഴും ഗതി

യുള്ളവനുമായ ഈ കാലാത്മാവിൽ, ഈ ജഗത്തെല്ലാം, ചക്രത്തിൻെറ കുടത്തിൽ ആരക്കാലുകൾ പോലെ, നിവേശിക്കപ്പെട്ടിരിക്കുന്നു എന്നുംപറയുന്നു. പഞ്ചപാദനും ദ്വാദശാകൃതിയുമായാലും ശരി, സപ്തചക്രനും ഷഡരനുമായാലും ശരി, ഏതുവിധത്തിലായാലും, സംവത്സരം, കാലാത്മാവും ചന്ദ്രാദിത്യലക്ഷണനുമായ പ്രജാപതിയും, ജഗത്തിനു കാരണവുമാകുന്നു. ആദ്യത്തേമതത്തിൽ, ഋതുക്കളെ പാദങ്ങളായും മാസങ്ങളെ അവയവങ്ങളായും കല്പിച്ചു് ആദിത്യസ്വരൂപത്തിൽ, കാലമായ സംവത്സരത്തെത്തന്നെയാണു പറഞ്ഞതു്. രണ്ടാമത്തെ പക്ഷത്തിൽ ഹേമന്തത്തേയും ശിശിരത്തേയും വേർതിരിച്ചു്, ആറൃതുക്കളേയും അരങ്ങളാക്കിയും, ചുററുക എന്ന ഗുണത്തെ അടിസ്ഥാനപ്പെടുത്തി സംവത്സരത്തെ ചക്രമാക്കിയും കല്പിച്ചു്, കാലത്തെ പ്രധാനമാക്കി, സർവ്വാശ്രയമായിട്ടു് അതിനെത്തന്നെ പറഞ്ഞു. രണ്ടുപക്ഷത്തിലും ഗുണഭേദംകൊണ്ടും കല്പനാഭേദംകൊണ്ടുമുള്ള ഭേദമല്ലാതെ ധർമ്മിക്കു ഭേദമില്ലെന്നു സാരം. 11

ബ്രാഹ്മണം: — മാസോ വൈ പ്രജാപതി;- സ്തസ്യ കൃഷ്ണപക്ഷ
ഏവ രയിഃ ശുക്ലഃ പ്രാണ,-സ്തസ്മാദേത ഋഷയഃ
ശുക്ല ഇഷ്ടം കുർവ്വന്തീതര ഇതരസ്മിൻ. 12

| | |
|---|---|
| മാസഃ വൈ | = മാസംതന്നെ |
| പ്രജാപതിഃ | = പ്രജാപതി ആകുന്നു. |
| തസ്യ | = അവൻെറ = മാസാത്മാവായ പ്രജാപതിയുടെ |
| കൃഷ്ണപക്ഷഃ ഏവ | = ഒരു ഭാഗമായ കൃഷ്ണപക്ഷംതന്നെയാണു് |
| രയിഃ | = രയി, അന്നം, ചന്ദ്രൻ എന്നെല്ലാം പറയുന്നതു്. |
| ശുക്ലഃ | = ശുക്ലം = ശുക്ലപക്ഷം |
| പ്രാണഃ | = ആദിത്യൻ, അത്താവു്, അഗ്നി എന്നെല്ലാം പറയുന്ന പ്രാണൻ ആകുന്നു. |
| തസ്മാത് | = അതിനാൽ |
| ഏതേ ഋഷയഃ | = ഇത്തരത്തിലുള്ള ഋഷികൾ = പ്രാണദർശികളായ ഋഷികൾ |
| ശുക്ലേ | = ശുക്ലപക്ഷത്തിൽതന്നെ |
| ഇഷ്ടം | = ഇഷ്ടത്തെ = യാഗത്തെ |

കുർവന്തി = ചെയ്യുന്നു.
ഇതരേ = മററുള്ളവർ = പ്രാണനെ കാണാത്തവർ
ഇതരസ്മിൻ = മറേറപക്ഷത്തിൽ = കൃഷ്ണപക്ഷത്തിൽ തന്നെ
ഇഷ്ടം = യാഗത്തെ
കുർവന്തി = ചെയ്യുന്നു.

ഭാഷ്യം:--എല്ലാജഗത്തിനും ആശ്രയഭൂതനും സംവത്സരസ്വരൂപനുമായ പ്രജാപതി, തൻെറ അവയവമായ മാസത്തിൽ, താൻ മുഴുവനായി സ്ഥിതിചെയ്യുന്നു. അതിനാൽ മാസവും പ്രജാപതിയാകുന്നു. അതും, രയിയും പ്രാണനും ചേർന്നുള്ള മിഥുനംതന്നെ. ആ മാസസ്വരൂപനായ പ്രജാപതിയുടെ ഒരു ഭാഗമായ കൃഷ്ണപക്ഷം, രയി, അന്നം എന്നെല്ലാം പറയുന്ന ചന്ദ്രനാണ്. മറേറ ഭാഗമായ ശുക്ലപക്ഷം, പ്രാണനെന്നും, ആദിത്യൻ എന്നും, അത്താവ് എന്നും പറയുന്ന അഗ്നിയത്രേ. എല്ലാം ശുക്ലപക്ഷാത്മകനായ പ്രാണൻതന്നെ എന്നുകാണുന്നതിനാൽ പ്രാണദർശികളായ ഋഷികൾ, കൃഷ്ണപക്ഷത്തിൽ യാഗംചെയ്താലും, പ്രാണനിൽനിന്നു വേറായി കൃഷ്ണപക്ഷത്തെ അവർ കാണാത്തതുകൊണ്ട്, ആ യാഗം ശുക്ലപക്ഷത്തിൽതന്നെയാണു ചെയ്യുന്നതു്. മററുള്ളവർ പ്രാണനെ കാണാത്തതുകൊണ്ട്, അദർശനസ്വരൂപമായ കൃഷ്ണപക്ഷംതന്നെയാണ് എല്ലാം എന്നു വിചാരിക്കുന്നു. അതിനാൽ, അവർ ശുക്ലപക്ഷത്തിൽ യാഗം ചെയ്താലും അതു കൃഷ്ണപക്ഷത്തിൽ ഉള്ള യാഗംതന്നെയാണ്. 12

ബ്രാഹ്മണം:--അഹോരാത്രോ വൈ പ്രജാപതി-സ്തസ്യാഹരേവ
പ്രാണോ, രാത്രിരേവ രയിഃ; പ്രാണം വാ ഏതേ
പ്രസ്കന്ദന്തി യേ ദിവാ രത്യാ സംയുജ്യന്തേ; ബ്രഹ്മ
ചര്യ മേവ തദ് യദ്രാത്രൌ രത്യാ സംയുജ്യന്തേ.13

അഹോരാത്രഃ വൈ = അഹോരാത്രംതന്നെ
പ്രജാപതിഃ = പ്രജാപതിയാകുന്നു.
തസ്യ = അവന്ന് = അഹോരാത്രരൂപനായ പ്രജാപതിക്ക്
അഹഃ ഏവ = അഹസ്സുതന്നെ = പകൽതന്നെയാണ്

| | |
|---|---|
| പ്രാണഃ | = പ്രാണൻ=അത്താവെന്നും അഗ്നിയെന്നും ആദിത്യനെന്നും മററും പറയുന്ന പ്രാണൻ. |
| രാത്രിഃ ഏവ | = രാത്രിതന്നെയാണു് |
| രയിഃ | = അന്നമെന്നും ചന്ദ്രനെന്നും മററും പറയുന്ന രയി |
| യേ | = ഏവർ |
| ദിവാ | = പകൽ |
| രത്യാ | = രതി=രതിക്കു കാരണഭൂതയായ സ്ത്രീയോടു് |
| സംയുജ്യന്തേ | = സംയോജിക്കുന്നുവോ = ചേരുന്നുവോ, |
| തേ | = അവർ |
| പ്രാണം വൈ | = പ്രാണനെത്തന്നെയാണു്, |
| പ്രസ്കന്ദന്തി | = പ്രസ്കന്ദനംചെയ്യുന്നതു് = വെളിക്കു കളയുന്നതു്=ശോഷിപ്പിക്കുന്നതു്= തന്നിൽനിന്നു ബലാല്ക്കാരമായി നീക്കുന്നതു്. |
| രാത്രൌ | = രാത്രിയിൽ |
| രത്യാ സംയുജ്യന്തേ ഇതി യത് തത് | = സ്ത്രീയോടു സംയോജിക്കുന്നതു് |
| ബ്രഹ്മചര്യം ഏവ | = ബ്രഹ്മചര്യംതന്നെ. |

ഭാഷ്യം: — മാസസ്വരൂപനായ പ്രജാപതിയും, മുൻപറഞ്ഞതുപോലെ തന്റെ അവയവമായ അഹോരാത്രത്തിൽ, താൻ മുഴുവനായി സ്ഥിതിചെയ്യുന്നു. അവനും, പ്രാണൻ എന്നും രയി എന്നും പറയുന്ന രണ്ടു ഭാഗങ്ങളും ഉണ്ടു്. അഹസ്സുതന്നെ പ്രാണൻ; രാത്രി രയിയാകുന്നു. പകൽസമയത്തു്, രതികാരണഭൂതയായ സ്ത്രീയോടു ചേരുന്ന മൂഢൻ — മൈഥുനംചെയ്യുന്നവൻ — അഹഃസ്വരൂപനായ പ്രാണനെത്തന്നെയാണു്, തന്നിൽനിന്നു ബലാൽക്കാരേണ നീക്കുന്നതു്. അതിനാൽ പകൽ മൈഥുനംചെയ്യരുതെന്നർത്ഥം. എന്നാൽ, രാത്രിയിൽ സ്ത്രീസംയോഗംചെയ്യുന്നതു ബ്രഹ്മചര്യംതന്നെയാണു്. ഋതുകാലത്തിൽ രാത്രിയിൽ ഭാര്യാഗമനം പ്രശസ്തമാകയാൽ ചെയ്യണമെന്നു സാരം. ഈ നിഷേധവും വിധിയും പ്രസങ്ഗവശാൽ പറഞ്ഞതാണു്. ഇനി, പ്രകൃതത്തെ പറയാം: — അഹോരാത്രാത്മകനായ ആ പ്രജാപതി വ്രീഹി, യവം മുതലായ അന്നങ്ങളുടെ രൂപത്തിൽ പരിണമിക്കുന്നു. 13

ബ്രാഹ്മണം — അന്നം വൈ പ്രജാപതി, സ്സതോ,ഹ വൈ
തദ്രേത,സ്സസ്മാദിമാഃ പ്രജാഃ പ്രജായന്ത ഇതി. 14

അന്നം വൈ = ഇപ്രകാരം പരിണമിച്ചിട്ടുള്ള അന്നംതന്നെ

പ്രജാപതിഃ = പ്രജാപതിയാകുന്നു.

തതഃ ഹ വൈ = അവനിൽനിന്നുതന്നെ = അന്നരൂപനായ പ്രജാപതിയിൽനിന്നുതന്നെയാണ്

തത് രേതഃ = ആ രേതസ്സ് = പ്രജാകാരണമായ രേതസ്സ് (ശുക്ലം) ഉണ്ടാകുന്നതു്.

തസ്മാൽ = അതിൻനിന്നു്=ആ രേതസ്സിൽനിന്നു്

ഇമാഃ പ്രജാഃ = ഈ പ്രജകൾ = മനുഷ്യർ മുതലായ പ്രജകൾ

പ്രജായന്തേ = ജനിക്കുന്നു

ഇതി (നിർണ്ണിതം) = എന്നു നിർണ്ണയിക്കപ്പെട്ടിരിക്കുന്നു.

ഭാഷ്യം:--ഇങ്ങനെ മുറയ്ക്കു പരിണമിച്ചുണ്ടാകുന്ന അന്നവും പ്രജാപതിതന്നെ. ആ അന്നത്തിൽ നിന്നാണു്, സന്താനകാരണമായ പുരുഷബീജം ഉണ്ടാകുന്നതു്. സ്ത്രീയിൽ നിഷിക്തമായ ആ രേതസ്സിൽനിന്നു് മനുഷ്യാദിരൂപത്തിലുള്ള പ്രജകൾ ജനിക്കുന്നു. ''കുതോ ഹ വാ ഇമാഃ പ്രജാഃ പ്രജായന്തേ'' എന്നു മുമ്പു ചോദിച്ചതിൻെറ ഉത്തരമാണു് ഇതു്. ഇപ്രകാരം ചന്ദ്രാദിത്യമിഥുനംമുതൽ മുറയ്ക്കു്, അഹോരാത്രംവരെ പരിണമിച്ച പ്രജാപതിയിൽനിന്നു്, അന്നം, രക്തം, രേതസ്സ് ഇവവഴിയായി, ഈ പ്രജകൾ ഉണ്ടാകുന്നു എന്നു നിർണ്ണയിക്കപ്പെട്ടിരിക്കുന്നു. 14

ബ്രാഹ്മണം: — തദ്യേ ഹ വൈ പ്രജാപതിവ്രതം ചരന്തി തേ
മിഥുനമുൽപാദയന്തേ തേഷാമേവൈഷ ബ്രഹ്മ-
ലോകോ യേഷാം തപോ ബ്രഹ്മചര്യം യേഷു
സത്യം പ്രതിഷ്ഠിതം. 15

തത് = അങ്ങനെയിരിക്കുമ്പോൾ,

യേ ഹ വൈ = എവർ=ഏതു ഗൃഹസ്ഥന്മാർ

തത്പ്രജാപതിവ്രതം = ആ പ്രജാപതിവ്രതത്തെ = ഋതുകാലത്തിൽ മാത്രം ഭാര്യാഗമനം ചെയ്ക എന്നവ്രതത്തെ
ചരന്തി = ചരിക്കുന്നുവോ = അനുഷ്ഠിക്കുന്നുവോ
തേ = അവർ = ആ ഗൃഹസ്ഥന്മാർ
മിഥുനം = മിഥുനത്തെ = പുത്രനേയും പുത്രിയേയും
ഉല്പാദയന്തേ = ഉൽപ്പാദിപ്പിക്കുന്നു.
യേഷാം = ഏവക്കു്
തപഃ = തപസ്സും = സ്നാതകവ്രതം മുതലായതും
ബ്രഹ്മചര്യം = ബ്രഹ്മചര്യവും = ഋതുകാലത്തിലല്ലാതെ മൈഥുനം ചെയ്കയില്ലെന്നുള്ള വ്രതവും ഉണ്ടോ,
യേഷു = ഏവരിൽ
സത്യം = സത്യം = അനൃതമില്ലായ്മ
പ്രതിഷ്ഠിതം = പ്രതിഷ്ഠിതമായിരിക്കുന്നുവോ = തെററാതിരിക്കുന്നുവോ
തേഷാം ഏവ = അവർക്കുതന്നെ
ഏഷഃ ബ്രഹ്മലോകഃ = ഈ ബ്രഹ്മലോകം = പിതൃയാണമെന്നു പറയുന്ന ചാന്ദ്രമസമായ ഈ ബ്രഹ്മലോകം.

ഭാഷ്യം:—പ്രജോല്പത്തിക്രമം മേൽപറഞ്ഞവിധത്തിലാകയാൽ ആ വിധത്തിലുള്ള പ്രജാപതിവ്രതത്തെ--അതായതു് ഋതുകാലത്തിൽ ഭാര്യാഗമനം ചെയ്ക എന്ന വ്രതത്തെ-അനുഷ്ഠിക്കുന്നവർ പുത്രൻ, പുത്രി എന്ന മിഥുനത്തെ ഉല്പാദിപ്പിക്കുന്നു. അവക്കുള്ള ദൃഷ്ടഫലമാണു് ഇതു്. അദൃഷ്ടമായ ഫലവും പറയുന്നു:- ഇഷ്ടാപൂർത്തകർമ്മങ്ങളും ദാനങ്ങളും ചെയ്യുന്ന അവരിൽതന്നെ തപസ്സും ബ്രഹ്മചര്യവും അനുഷ്ഠിക്കയും സത്യത്തിൽനിന്നു് ഒരിക്കലും തെററാതിരിക്കയും ചെയ്യുന്നവക്കു് പിതൃയാണലക്ഷണമായ, ചാന്ദ്രമസമായ ബ്രഹ്മലോകം ലഭിക്കും. 15

ബ്രാഹ്മണം:--തേഷാമസൗ വിരജോ ബ്രഹ്മലോകോ, ന യേഷു ജിഹ്മമനൃതം ന മായാ ചേതി. 16

യേഷു = ഏവരിൽ
ജിഹ്മം = കൗടില്യവും

| | |
|---|---|
| അനൃതം | = അനൃതവും = അസത്യവും |
| ന | = ഇല്ലയോ, |
| മായാ ച ന | = മായയും ഇല്ലയോ, |
| തേഷാം | = അവർക്കു് |
| അസൗ | = ഈ |
| വിരജഃ | = വിരജമായ = രജസ്സില്ലാത്ത = ശുദ്ധമായ |
| ബ്രഹ്മലോകഃ | = ബ്രഹ്മലോകം |
| സിദ്ധ്യതി | = സിദ്ധിക്കുന്നു. |

ഭാഷ്യം:--എന്നാൽ, ആദിത്യൻ എന്നു പറഞ്ഞിട്ടുള്ളതും ഉത്തരായണത്തിൽക്കൂടി പ്രാപിക്കേണ്ടതും, പ്രാണസ്വരൂപമായിത്തീരുക എന്ന സ്വഭാവത്തോടുകൂടിയതും, ചന്ദ്രബ്രഹ്മലോകത്തെപ്പോലെ രജസ്സുള്ളതോ വൃദ്ധിക്ഷയങ്ങളോടുകൂടിയതോ അല്ലാതെ ശുദ്ധമായിട്ടുള്ളതുമായ ബ്രഹ്മലോകം താഴെപ്പറയുന്നവിധത്തിലുള്ളവക്കു മാത്രമേ കിട്ടുകയുള്ളൂ. ഒന്നാമതു് കൗടില്ല്യമില്ലാതിരിക്കണം. ഗൃഹസ്ഥന്മാർക്കു് പരസ്പരവിരുദ്ധങ്ങളായ അനേകം സംവ്യവഹാരങ്ങളും കാര്യങ്ങളുമുള്ളതുകൊണ്ടു്, അവർക്കു തീർച്ചയായും വക്രത ഉണ്ടായിരിക്കും. അതുപോലെ വക്രത ഉണ്ടായിരിക്കരുതെന്നർത്ഥം. ഗൃഹസ്ഥന്മാർ, കളിയിലും, നേരംപോക്കിനായും മററും അസത്യം പറയാതിരിക്കില്ല. അങ്ങനെ അസത്യം പറയാത്തവരായിരിക്കണം. പുറമേ ഒരു വിധത്തിൽ ഭാവിച്ചുകൊണ്ടു് മറെറാരുവിധത്തിൽ കാര്യം നടത്തുക എന്ന മിഥ്യാചാരത്തിനു് മായ എന്നു പേർ. ഇതു് ഗൃഹസ്ഥന്മാരുടെ ഇടയിൽ ധാരാളം കാണുന്ന ഒരു ദുർഗ്ഗുണമാണു്. ഇതും പാടില്ല. നിമിത്തമില്ലായ്കയാൽ ഈ ദോഷങ്ങൾ ഒന്നും ഇല്ലാത്ത ബ്രഹ്മചാരി, വാനപ്രസ്ഥൻ, സംന്യാസി എന്ന അധികാരികൾക്കു് അവരുടെ സാധനങ്ങൾക്കനുരൂപമായി മേല്പറഞ്ഞവിധത്തിലുള്ള ശുദ്ധമായ ബ്രഹ്മലോകം ലഭിക്കും. ഇപ്പോൾ പറഞ്ഞതു് ജ്ഞാനത്തോടുകൂടി കർമ്മം ചെയ്യുന്നവക്കുള്ള ഗതിയാണു്. മുമ്പു പറഞ്ഞ ചന്ദ്രരൂപമായ ബ്രഹ്മലോകമാകട്ടെ, കേവലകർമ്മികൾക്കുള്ളതാകുന്നു. 16

അഥർവ്വവേദത്തിലുള്ള പ്രശ്നോപനിഷത്തിൽ

ഒന്നാംപ്രശ്നം കഴിഞ്ഞു.

# രണ്ടാം പ്രശ്നം

പ്രാണൻ അത്താവാണെന്നും പ്രജാപതിയാണെന്നും പറഞ്ഞുവല്ലോ. അതിനുള്ള പ്രജാപതിത്വവും അത്താവെന്ന അവസ്ഥയും ഈ ശരീരത്തിൽതന്നെ ഉണ്ടെന്നു നിശ്ചയിക്കുന്നതിനായിട്ടാണു് ഈ പ്രശ്നം ആരംഭിക്കുന്നതു്:—

ബ്രാഹ്മണം:—അഥ ഹൈനം ഭാർഗ്ഗവോ വൈദർഭിഃ പപ്രച്ഛ:—
''ഭഗവൻ! കത്യേവ ദേവാഃ പ്രജാം വിധാരയന്തേ?
കതര ഏതൽ പ്രകാശയന്തേ? കഃ പുനരേഷാം
വരിഷ്ഠ?'' ഇതി. 1

| | |
|---|---|
| അഥ | = അനന്തരം |
| ഏനം | = ഇവനോടു്=ഈ ആചാര്യനോടു് |
| വൈദർഭിഃ | = വൈദർഭിയായ = വിദർഭദേശത്തുകാരനായ |
| ഭാർഗ്ഗവഃ | = ഭാർഗ്ഗവൻ |
| പപ്രച്ഛ ഹ | = ചോദിച്ചപോൽ. |
| ഭഗവൻ! | = ഭഗവാനേ! |
| കതി ഏവ ദേവാഃ | = എത്ര ദേവന്മാരാണു് |
| പ്രജാം | = പ്രജയെ=ശരീരരൂപമായ പ്രജയെ |
| വിധാരയന്തേ | = വിധാരണംചെയ്യുന്നതു്?=നിലനിൎത്തുന്നതു്? |
| കതരേ | = അവരിൽ ആരെല്ലാമാണു് |
| ഏതൽ പ്രകാശയന്തേ | = ഈ പ്രകാശിപ്പിക്കുന്നതു് = തങ്ങളുടെ മാഹാത്മ്യത്തെ പ്രഖ്യാപനംചെയ്യുന്നതു്? |
| ഏഷാം | = ഇവരിൽ=ഈ ദേവന്മാരിൽ |
| വരിഷ്ഠഃ | = വരിഷ്ഠൻ=പ്രധാനപ്പെട്ടവൻ |
| കഃ പുനഃ | = പിന്നെ ആരാണു്? |
| ഇതി | = എന്നു്. |

ഭാഷ്യം:--അനന്തരം വൈദർഭിയായ ഭാർഗ്ഗവൻ ആചാര്യനോടു ചോദിച്ചപോൽ:--ഭഗവാനേ! ഈ ശരീരരൂപമായ പ്രജയെ നിലനിൎത്തുന്നതു് എത്ര ദേവന്മാരാണു്? ബുദ്ധീന്ദ്രിയങ്ങൾ എന്നും കർമ്മേന്ദ്രിയങ്ങൾ എന്നും രണ്ടായിപ്പിരിയുന്ന ഇവരിൽ ഏതു വകക്കാരാണു് ഈ പ്രകാശിപ്പിക്കുന്നതു്?-_

ഇങ്ങനെ തങ്ങളുടെ മാഹാത്മ്യത്തെ വെളിപ്പെടുത്തുന്നത്? കാര്യരൂപങ്ങളായും കരണരൂപങ്ങളായും ഉള്ള ഇവരിൽ ആരാണ് പ്രധാനപ്പെട്ടവൻ? നായകൻ? 1

ബ്രാഹ്മണം:--തസ്മൈ സ ഹോവാ ചാ ഽ ഽ കാശോ ഹ വാ ഏഷ ദേവോ, വായുരഗ്നിരാപഃ പൃഥിവീ വാങ്മനശ്ചക്ഷുഃ ശ്രോത്രം ച; തേ പ്രകാശ്യാഭിവദന്തി:--''വയമേതദ് ബാണമവഷ്ടഭ്യ വിധാരയാമഃ'' 2

തസ്മൈ = അവന് = ആ ഭാർഗ്ഗവന്

സഃ = അവൻ = ആ ആചാര്യൻ

ഉവാച ഹ = പറഞ്ഞുകൊടുത്തു

ആകാശഃ ഹ വൈ = ആകാശമെന്നു പ്രസിദ്ധനായ

ഏഷഃ ദേവഃ = ഈ ദേവനും

വായുഃ = വായുവും

അഗ്നിഃ = അഗ്നിയും

ആപഃ = അപ്പുകളും = ജലവും

പൃഥിവീ = പൃഥിവിയും

വാക് = വാക്കും

മനഃ = മനസ്സും

ചക്ഷുഃ = ചക്ഷുസ്സും

ശ്രോത്രം ച = ശ്രോത്രവും

ഇതി ഏതേ ദേവാഃ } = ഇവരാകുന്ന ആ ദേവന്മാർ.

തേ = അവർ = ആ ദേവന്മാർ

പ്രകാശ്യ = പ്രകാശിപ്പിച്ചിട്ട് = അവരവരുടെ മാഹാത്മ്യത്തെ വെളിപ്പെടുത്തിയിട്ട്

അഭിവദന്തി = അഭിവദിക്കുന്നു = ശ്രേഷ്ഠതയ്ക്കായി മത്സരിച്ചുകൊണ്ടു പറയുന്നു.

''വയം = ''നാമാണ്

ഏതത് ബാണം = ഈ ബാണത്തെ = ഈ കാര്യകരണസങ്ഘാതത്തെ

അവഷ്ടഭ്യ = അവഷ്ടംഭിപ്പിച്ച് = ശിഥിലമായിപ്പോകാതെ ചേർത്തുനിർത്തി,

വിധാരയാമഃ'' = വിധാരണം ചെയ്യുന്നതു് = സൂക്ഷിക്കുന്നതു്.''

ഭാഷ്യം:—ഇപ്രകാരം ചോദിച്ച ഭാർഗ്ഗവനു് ആചാര്യൻ പറഞ്ഞുകൊടുത്തു:-- ആകാശം, വായു, അഗ്നി, ജലം, പൃഥിവി എന്ന ശരീരത്തിന്റെ ഘടകങ്ങളായ അഞ്ചുമഹാഭൂതങ്ങൾ; വാക്കു്, മനസ്സു്, ചക്ഷുസ്സു്, ശ്രോത്രം മുതലായ കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും, ഇവയാണു് കാര്യരൂപങ്ങളും കരണരൂപങ്ങളുമായ ദേവന്മാർ. ഈ ദേവന്മാർ, അവനവന്റെ മാഹാത്മ്യത്തെ വെളിപ്പെടുത്തിയിട്ടു്, ശ്രേഷ്ഠതയ്ക്കായി മത്സരിച്ചു് തമ്മിൽ വഴക്കുകൂടുന്നു:- ''കാര്യകരണങ്ങളുടെ സങ്ഘാതമാകുന്ന ഈ ശരീരത്തെ, സ്തംഭങ്ങൾ പ്രാസാദത്തെ എന്നപോലെ താങ്ങിനിർത്തി ഇടിഞ്ഞു പൊളിഞ്ഞുപോകാതെ സൂക്ഷിക്കുന്നതു നാമാണു്.'' താൻ ഒരുത്തൻതന്നെയാണു് ഈ സങ്ഘാതത്തെ നിലനിത്തുന്നതെന്നാണു് ഓരോ ദേവന്റേയും അഭിപ്രായം. 2

ബ്രാഹ്മണം:--താൻ വരിഷ്ഠഃ പ്രാണ ഉവാച:- ''മാ മോഹമാപദ്യഥാഹ-മേവൈതൽ പഞ്ചധാ ƒ ƒത്മാനം പ്രവിഭജ്യൈതദ്ബാണ-മവഷ്ടഭ്യ വിധാരയാമീ''തി; തേ ƒ ശ്രദ്ദധാനാ ബഭൂവുഃ 3

| | |
|---|---|
| താൻ | = അവരോടു്=മേൽ പറഞ്ഞപ്രകാരം അഭിമാനിച്ച ദേവന്മാരോടു് |
| വരിഷ്ഠഃ | = വരിഷ്ഠനായ = മുഖ്യനായ |
| പ്രാണഃ | = പ്രാണൻ |
| ഉവാച | = പറഞ്ഞു:- |
| ''മോഹം = മോഹത്തെ<br>മാ ആപദ്യഥ=പ്രാപിക്കാതിരിക്കുവിൻ | = ''അവിവേകത്താൽ അഭിമാനിക്കാതിരിക്കുവിൻ |
| അഹം ഏവ | = ഞാൻതന്നെയാണു് |
| ആത്മാനം | = ആത്മാവിനെ=അവനവനെത്തന്നെ |
| പഞ്ചധാ | = അഞ്ചായി |
| വിഭജ്യ | = പകുത്തിട്ടു് |
| ഏതത് ബാണം | = കാര്യകരണസംഘാതരൂപമായ ഈ ശരീരത്തെ |
| അവഷ്ടഭ്യ | = ഒരുമിച്ചു് ചേത്തുവച്ചു് |
| വിധാരയാമി'' | = വിധാരണംചെയ്യുന്നതു്= നിലനിത്തുന്നതു്'' |

ഇതി = എന്ന്
തേ = അവർ = ആ ദേവന്മാർ
അശ്രദ്ദധാനാഃ = വിശ്വാസമില്ലാത്തവരായി } = പ്രാണൻ പറഞ്ഞതിനെ വിശ്വസിച്ചില്ല.
ബഭൂവുഃ = ഭവിച്ചു

ഭാഷ്യം:--മേൽ പറഞ്ഞപ്രകാരം അഭിമാനിച്ച ആ ദേവന്മാരോടു മുഖ്യനായ പ്രാണൻ പറഞ്ഞു:--''നിങ്ങൾ ഇപ്രകാരം അവിവേകം നിമിത്തം അഭിമാനിക്കാതിരിക്കുവിൻ! ഞാൻ തന്നെയാണ്, പ്രാണൻ മുതലായി അഞ്ചു വിധത്തിലുള്ള വൃത്തികളോടുകൂടി കാര്യകരണസംഘാതരൂപമായ ഈ ശരീരത്തെ സൂക്ഷിച്ചു നിലനിർത്തുന്നത്.'' പ്രാണന്റെ ഈ വചനത്തെ ആ ദേവന്മാർ വിശ്വസിച്ചില്ല; ഇതെങ്ങനെയാണ് സംഭവിക്കുന്നത്? എന്ന് അവർ വിചാരിച്ചു. 3

ബ്രാഹ്മണം:-സോഽഭിമാനാദൂർദ്ധ്വമുൽക്രാമത ഇവ; തസ്മിന്നുൽക്രാമത്യഥേതരേ സർവ്വ ഏവോൽക്രാമന്തേ; തസ്മിംശ്ച പ്രതിഷ്ഠമാനേ സർവ്വ ഏവ പ്രാതിഷ്ഠന്തേ; തദ്യഥാ, മക്ഷികാ മധുകരരാജാനമുൽക്രാമന്തം സർവ്വാ ഏവോൽക്രാമന്തേ, തസ്മിംശ്ച പ്രതിഷ്ഠമാനേ സർവ്വാ ഏവ പ്രാതിഷ്ഠന്ത ഏവം വാങ്മനശ്ചക്ഷുഃ ശ്രോത്രം ച; തേ പ്രീതാഃ പ്രാണം സ്തുന്വന്തി. 4

സഃ = അവൻ = ആ പ്രാണൻ
അഭിമാനാത് = അഭിമാനത്താൽ = കോപത്താൽ
ഊർദ്ധ്വം = ഊർദ്ധ്വഭാഗത്തിലേക്ക്
ഉൽക്രാമതേ ഇവ } = ഉൽക്രമിച്ചുകളവാൻ ഭാവിച്ചു = ശരീരം വിട്ടുപൊയ്ക്കളവാൻ ഭാവിച്ചു.
തസ്മിൻ = അവൻ = ആ പ്രാണൻ
ഉൽക്രാമതി സതി = ഉൽക്രമിച്ചുതുടങ്ങിയപ്പോൾ
അഥ = ഉടൻതന്നെ
സർവ്വേ ഏവ = എല്ലാം = ചക്ഷുസ്സു മുതലായ എല്ലാ പ്രാണങ്ങളും
ഉൽക്രാമന്തി = ഉൽക്രമിച്ചു.
തസ്മിൻ = അവൻ = ആ പ്രാണൻ

| | | |
|---|---|---|
| പ്രതിഷ്ഠമാനേ | = | പ്രതിഷ്ഠമാനനായപ്പോൾ = ഉൽക്രമിക്കാതെ സ്വസ്ഥനായിരുന്ന(അടങ്ങിയിരുന്ന) പ്പോൾ |
| സർവ്വേ ഏവ | = | എല്ലാം = ചക്ഷുരാദികളെല്ലാം |
| പ്രാതിഷ്ഠന്തേ | = | പ്രാസ്ഥാനം ചെയ്തു = സ്വസ്ഥങ്ങളായിത്തീൎന്നു. |
| തത് | = | അതു് |
| യഥാ | = | എങ്ങനെ എന്നാൽ, |
| മക്ഷികാഃ | = | മക്ഷികകൾ = തേനീച്ചകൾ |
| 1 മധുകരരാജാനം | = | മധുകരരാജാവിനെ = തേനീച്ചകളുടെ രാജാവിനെ |
| ഉൽക്രാമന്തം | = | ഉൽക്രമിക്കുന്നവനായി = പറന്നുപോകുന്നവനായി |
| ദൃഷ്ട്വാ | = | കണ്ടിട്ടു് |
| സർവ്വാഃ ഏവ | = | എല്ലാംതന്നെ |
| ഉൽക്രാമന്തേ | = | ഉൽക്രമിക്കുകയും = പറന്നുപോകുകയും |
| തസ്മിൻ | = | അവൻ = ആ മധുകരരാജാവു് |
| പ്രതിഷ്ഠമാനേ | = | പ്രതിഷ്ഠിതനാകുമ്പോൾ = സ്വസ്ഥനായിത്തീരുമ്പോൾ |
| സർവ്വാഃ ഏവ | = | എല്ലാമക്ഷികകളും |
| പ്രാതിഷ്ഠന്തേ ച | = | പ്രതിഷ്ഠിതരായിത്തീരുകയും ചെയ്യുന്നു = സ്വസ്ഥരായിത്തീരുകയും ചെയ്യുന്നു. |
| ഏവം | = | ഇപ്രകാരമാണു് |
| വാക്, മനഃ, ചക്ഷുഃ ശ്രോത്രം ച | = | വാക്കും, മനസ്സും, ചക്ഷുസ്സും, ശ്രോത്രവും മററിന്ദ്രിയങ്ങളും; |
| തേ | = | അവർ = ആ ചക്ഷുരാദികളായ ദേവന്മാർ |
| പ്രീതാഃ | = | പ്രീതരായിട്ടു് = അശ്രദ്ധയേ വിട്ടു്, വായുവിൻെറ മാഹാത്മ്യമറിഞ്ഞു സന്തുഷ്ടരായിട്ടു് |
| പ്രാണം | = | പ്രാണനെ |
| സ്തുന്വന്തി | = | സ്തുതിക്കുന്നു. |

1 ഇതു ഛാന്ദസമായ പ്രയോഗമാണു്. ലോകത്തിൽ 'മധുകരരാജം' എന്നു് അകാരാന്തമാണു്.

ഭാഷ്യം:--ആ പ്രാണൻ, ചക്ഷുരാദികളുടെ അശ്രദ്ധകണ്ടിട്ട്, കോപത്താൽ അവരെ കരുതാതെ, ശരീരം വിട്ട് മുകളിലേക്കു പൊയ്ക്കളവാൻ തുടങ്ങി. പ്രാണൻ ഉൽക്രമിക്കവാൻ തുടങ്ങിയ ഉടൻതന്നെ, ചക്ഷുസ്സ് മുതലായ എല്ലാ പ്രാണങ്ങളും ഉൽക്രമിക്കവാൻ തുടങ്ങി. പ്രാണൻ ഉൽക്രമിക്കാതെ സ്വസ്ഥനായിരുന്നപ്പോൾ, എല്ലാം പഴയപടി സ്വസ്ഥങ്ങളായിത്തീൎന്നു. തേനീച്ചകളുടെ രാജാവു് കൂടുവിട്ടു വെളിക്കു പറന്നു പോകുമ്പോൾ എല്ലാ തേനീച്ചകളും പറന്നുപോകയും; ആ നായകൻ അടങ്ങിയിരിക്കുമ്പോൾ എല്ലാ ഈച്ചകളും അടങ്ങിയിരിക്കയും ചെയ്യുന്നതു് നാം കണ്ടിട്ടുണ്ടല്ലോ. അതുപോലെയാണ്, വാക്കു്, മനസ്സ്, ചക്ഷുസ്സ്, ശ്രോത്രം മുതലായ ഇന്ദ്രിയങ്ങൾ, പ്രാണൻ ഉൽക്രമിച്ചപ്പോൾ ഉൽക്രമിക്കുകയും പ്രാണൻ സ്വസ്ഥനായിത്തീൎന്നപ്പോൾ സ്വസ്ഥങ്ങളായിത്തീരുകയും ചെയ്തതു്. അവ അശ്രദ്ധയെ ഉപേക്ഷിച്ച്, പ്രാണന്റെ മാഹാത്മ്യത്തെ അറിഞ്ഞു പ്രീതരായിട്ടു പ്രാണനെ സ്തുതിക്കുന്നു. 4

സ്തുതിച്ചതു് എങ്ങനെ എന്നു പറയുന്നു:--

ബ്രാഹ്മണം:—ഏഷോ ഽഗ്നിസ്തപത്യേ,ഷ സൂര്യ, ഏഷ പൎജ്ജന്യോ,മഘവാ,നേഷ വായു,രേഷ പൃഥിവീ,രയിൎദ്ദേവഃ, സദ സച്ചാമൃതം ച യത്. 5

| | |
|---|---|
| ഏഷഃ | = ഇവൻ = ഈ പ്രാണൻ |
| അഗ്നിഃ | = അഗ്നിയായിട്ട് |
| തപതി | = തപിക്കുന്നു = ജ്വലിക്കുന്നു. |
| ഏഷഃ | = ഇവൻ |
| സൂര്യ | = സൂര്യനാകുന്നു = സൂര്യനായിട്ടു പ്രകാശിക്കുന്നു. |
| ഏഷഃ | = ഇവൻ |
| പൎജ്ജന്യഃ | = പൎജ്ജന്യനാകുന്നു = പൎജ്ജന്യനായിട്ടു വൎഷിക്കുന്നു. |
| മഘവാൻ | = മഘവാനുമാകുന്നു = ഇന്ദ്രനായിട്ടു പ്രജകളെ പാലിക്കയും, അസുരന്മാരേയും രക്ഷസ്സുകളേയും നിഗ്രഹിക്കയും ചെയ്യുന്നു. |
| ഏഷഃ | = ഇവൻ |
| വായു | = വായുവാകുന്നു = ആവഹൻ, പ്രവഹൻ |

എന്നു തുടങ്ങി ഏഴു വിധത്തിലുള്ള വായുവാകുന്നു.

ഏഷഃ ദേവഃ = ഈ ദേവൻ
പൃഥിവീ = പൃഥിവിയാകുന്നു.
രയിഃ = രയിയുമാകുന്നു = എല്ലാ ലോകത്തിനും അന്നമായ ചന്ദ്രനായിട്ടു് എല്ലാററിനേയും പോഷിപ്പിക്കയും ചെയ്യുന്നു.
സത് = സത്തും=മൂർത്തവും
അസത് ച = അസത്തും=അമൂർത്തവും ആകുന്നു.
അമൃതം = ദേവന്മാരുടെ സ്ഥിതിക്കു കാരണമായിട്ടുള്ള അമൃതം
യത് = ഏതാണോ,
തത് ച = അതുമാകുന്നു.

ഭാഷ്യം:--ഈ പ്രാണനാണു് അഗ്നിയായി ജ്വലിക്കുന്നതു്. സൂര്യനായിട്ടു പ്രകാശിക്കുന്നതും ഈ പ്രാണൻതന്നെ; പർജ്ജന്യമായി വർഷിക്കുന്നതും ഇന്ദ്രനായി പ്രജാപാലനവും അസുരരക്ഷോനിഗ്രഹവും നടത്തുന്നതും ഇവനാണു്. ഇവൻ, ആവഹൻ, പ്രവഹൻ മുതലായി ഏഴുവിധത്തിലുള്ള വായുക്കളായിട്ടു്, മേഘങ്ങളും ജ്യോതിശ്ചക്രം മുതലായതിനെ വഹിക്കുന്നു; പൃഥിവിയായി ചരാചരമായ ജഗത്തിനെ താങ്ങുന്നു. ചന്ദ്രനായിട്ടു് എല്ലാത്തിനേയും പോഷിപ്പിക്കുന്നു. എന്തിനു വളരെപ്പറയുന്നു--മൂർത്തമായും അമൂർത്തമായും ഉള്ളതെല്ലാം ഇവൻതന്നെ. ദേവന്മാർക്കു് സ്ഥിതികാരണമായ അമൃതവും ഇവനാണു്. 5

ബ്രാഹ്മണം:--

അരാ ഇവ രഥനാഭൗ പ്രാണേ സർവ്വം പ്രതിഷ്ഠിതം;
ഋചോ, യജൂംഷി, സാമാനി, യജ്ഞഃ, ക്ഷത്രം ച,
ബ്രഹ്മ ച. 6

സർവ്വം = എല്ലാം=ശ്രദ്ധ മുതൽ നാമംവരെയുള്ളതെല്ലാം
രഥനാഭൗ = രഥനാഭിയിൽ=രഥചക്രത്തിൻെറ മദ്ധ്യത്തിലുള്ള കുടത്തിൽ

| | |
|---|---|
| അരാഃ ഇവ | = അരങ്ങൾ എന്നപോലെ = ആരക്കാലുകൾ എന്നപോലെ |
| പ്രാണേ | = പ്രാണനിൽ |
| പ്രതിഷ്ഠിതം | = പ്രതിഷ്ഠിതമായിരിക്കുന്നു = പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. |
| ഋചഃ | = ഋക്കുകളും |
| യജൂംഷി | = യജുസ്സുകളും |
| സാമാനി | = സാമങ്ങളും |
| യജ്ഞഃ | = യജ്ഞവും = യാഗവും |
| ക്ഷത്രം ച | = ക്ഷത്രവും = ക്ഷത്രിയജാതിയും |
| ബ്രഹ്മ ച | = ബ്രഹ്മവും = ബ്രാഹ്മണജാതിയും |
| സർവ്വം പ്രാണഃ ഏവ | = എല്ലാം പ്രാണൻതന്നെ. |

ഭാഷ്യം:-- 1 ശ്രദ്ധമുതൽ നാമംവരെയുള്ള സർവ്വവും, സ്ഥിതികാലത്തിൽ, രഥനാഭിയിൽ ആരക്കാലുകൾ എന്നപോലെ പ്രാണനിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. അതുപോലെ ഋക്ക്, യജുസ്സ്, സാമം എന്ന മൂന്നുവിധത്തിലുള്ള മന്ത്രങ്ങളും, അവകൊണ്ടു സാധിക്കേണ്ട യാഗവും, എല്ലാം പാലിക്കുന്ന ക്ഷത്രിയജാതിയും, യജ്ഞാദികർമ്മങ്ങളെ ചെയ്യുന്നതിനു് അധികാരമുള്ള ബ്രാഹ്മണജാതിയും എല്ലാം പ്രാണൻ തന്നെയാണ്. 6

അത്രയുമല്ല,

ബ്രാഹ്മണം:--

പ്രജാപതിശ്ചരസി ഗർഭേ; ത്വമേവ പ്രതിജായസേ;
തുഭ്യം പ്രാണ! ബലിം ഹരന്തി യഃ പ്രാണൈഃ
പ്രതിതിഷ്ഠസി. 7

| | |
|---|---|
| പ്രജാപതിഃ | = പ്രജാപതിയായ |
| ത്വം ഏവ | = നീതന്നെ |
| ഗർഭേ | = ഗർഭത്തിൽ |
| ചരസി | = ചരിക്കുന്നു = ശിശുവായി ചരിക്കുന്നു. |
| ത്വം ഏവ | = നീതന്നെ |

1 'പ്രാണാച്ഛ്രദ്ധാം ഖംവായു'രിത്യാദിഭാഗം (6-ാം പ്രശ്നം 4-ാം ബ്രാഹ്മണം) കൊണ്ടു് പ്രാണനു് പതിനാറു കലകൾ ഉണ്ടെന്നു പറയും. അവയാണു് ശ്രദ്ധമുതൽ നാമംവരെ എന്നു പറഞ്ഞതു്.

| | |
|---|---|
| പ്രതിജായസേ | = പ്രതിജനിക്കുന്നു = മാതാപിതാക്കളുടെ പ്രതിരൂപനായി (പകർപ്പായി) ജനിക്കുന്നു. |
| ഹേ പ്രാണ! | = അല്ലയോ പ്രാണ! |
| യഃ ത്വം | = യാതൊരു നീ |
| പ്രാണൈഃ | = പ്രാണങ്ങളോടുകൂടെ = ചക്ഷുസ്സു മുതലായ പ്രാണങ്ങളോടുകൂടെ |
| പ്രതിതിഷ്ഠസി | = പ്രതിഷ്ഠിതനായിരിക്കുന്നുവോ = എല്ലാ ശരീരങ്ങളിലും സ്ഥിതിചെയ്യുന്നുവോ |
| തസ്മൈ തുഭ്യം | = അങ്ങനെയുള്ള നിനക്കു്, |
| ഇമാഃ പ്രജാഃ | = ഈ പ്രജകൾ = മനുഷ്യർ മുതലായ പ്രജകൾ |
| ബലിം | = ബലിയെ = കരത്തെ |
| ഹരന്തി | = ഹരിക്കുന്നു = സമർപ്പിക്കുന്നു. |

ഭാഷ്യം:—പ്രജാപതിയുമായ നീതന്നെയാണു് ശിശുരൂപത്തിൽ, ഗർഭത്തിൽ സ്ഥിതിചെയ്യുന്നതു്. പിന്നെ മാതാപിതാക്കളുടെ പകർപ്പായി ജനിക്കുന്നതും നീതന്നെ. പ്രജാപതിയായതുകൊണ്ടുതന്നെ, അച്ഛനമ്മമാർ നീതന്നെയാണെന്നുള്ളതു മുമ്പേതന്നെ സിദ്ധമാണു്. എല്ലാ ദേഹങ്ങളുടേയും ദേഹികളുടേയും ആകൃതിയിൽ ഇരിക്കുന്നതു് സർവ്വാത്മാവായ നീ ഒരുവൻ തന്നെയാണെന്നു സാരം. മനുഷ്യർ മുതലായ ഈ പ്രജകളെല്ലാം, കണ്ണു മുതലായ ഇന്ദ്രിയങ്ങൾവഴി, നിനക്കു്, രൂപാദികളുടെ ജ്ഞാനമാകുന്ന കരം കാഴ്ചവയ്ക്കുന്നു. ചക്ഷുസ്സു് മുതലായ പ്രാണങ്ങളോടുകൂടി എല്ലാ ശരീരത്തിലും സ്ഥിതിചെയ്യുന്ന നിനക്കു് ഇപ്രകാരം കരം തരുന്നതു യുക്തംതന്നെ; എന്തെന്നാൽ നീ ഭോക്താവും മററുള്ളതെല്ലാം നിനക്കു ഭോജ്യവുമാകുന്നു. 7

എന്നുമാത്രവുമല്ല,

ബ്രാഹ്മണം:--

ദേവാനാമസി വഹ്നിതമഃ; പിതൄണാം പ്രഥമാ സ്വധാ;
ഋഷീണാം ചരിതം സത്യ,മഥർവാങ്ഗിരസാമസി. 8

| | |
|---|---|
| ത്വം | = നീ |
| ദേവാനാം | = ദേവന്മാർക്കു് = ഇന്ദ്രാദികൾക്കു് |

| | | |
|---|---|---|
| വഹ്നിതമഃ | = | വഹ്നിതമനാകുന്നു = ഹവിസ്സുകഠം എത്തിച്ചുകൊടുക്കുന്നതിൽ മുഖ്യനാകുന്നു. |
| പിതൃണാം | = | പിതൃക്കഠംക്ക് = അഗ്നിഷ്വാത്താദികഠംക്ക് |
| പ്രഥമാ | = | പ്രഥമമായ = 'നാന്ദീമുഖ' ശ്രാദ്ധത്തിൽആദ്യമേ കൊടുക്കുന്ന |
| സ്വധാ | = | സ്വധയാകുന്നു = അന്നമാകുന്നു. |
| അഥർവാങ്ഗിരസാം | = | അഥർവാക്കളും അങ്ഗിരസ്സുകളുമായ = പ്രാണരൂപങ്ങളും അങ്ഗപോഷകങ്ങളുമായ |
| ഋഷീണാം | = | ഋഷികളുടെ = ജ്ഞാനജനകങ്ങളായ ചക്ഷുരാദികളുടെ |
| സത്യം | = | സത്യമായ = ദേഹധാരണം മുതലായി ഉപകാരരൂപത്തിലുള്ള |
| ചരിതം | = | ചരിതവും = വ്യാപാരവും |
| അസി | = | നീയാകുന്നു. |

ഭാഷ്യം:—വഹ്നി = വഹിക്കുന്നവൻ = എത്തിച്ചുകൊടുക്കുന്നവൻ. വഹ്നിതമൻ = എത്തിച്ചുകൊടുക്കുന്നവരിൽ മുഖ്യൻ. സ്വധ = പിതൃക്കഠംക്കു കൊടുക്കുന്ന അന്നം. ഋഷികഠം = ഗമനകർത്താക്കഠം = ജ്ഞാനജനകങ്ങഠം (ചക്ഷുരാദികഠം). അഥർവാങ്ഗിരസ്സുകഠം = അങ്ഗിരസഭൂതങ്ങളായ അഥർവാക്കഠം. അങ്ഗിരസങ്ങഠം = ശരീരധാരണത്തിനു നിമിത്തങ്ങഠം. അഥർവാക്കഠം = പ്രാണങ്ങഠം. ''പ്രാണോ ഽഥർവാ'' എന്നു ശ്രുതിയുണ്ട്. ഈ ശ്രുതി മുഖ്യപ്രാണനു് അഥർവാവെന്നു പേരുണ്ടെന്നു കാണിക്കുന്നതേ ഉള്ളു എങ്കിലും ചക്ഷുരാദികഠം മുഖ്യപ്രാണൻെറ അംശങ്ങളാകയാൽ അവയേയും ആ പേരുകൊണ്ടു കുറിക്കുന്നതിൽ വിരോധമില്ല എന്നു സാരം. പ്രാണങ്ങളില്ലാതെവരുമ്പോഠം ശരീരം നിലനില്ക്കാത്തതുകൊണ്ടാണു് അവയെ അങ്ഗിരസങ്ങഠം എന്നു പറഞ്ഞതു്.

ഇന്ദ്രൻ മുതലായ ദേവന്മാക്കു് ഹവിസ്സുകളെ എത്തിച്ചുകൊടുക്കുന്നതിൽ മുമ്പൻ നീയാകുന്നു. യാഗം മുതലായ, ദേവന്മാക്കുള്ള കർമ്മങ്ങളുടെ ആരംഭത്തിൽ ചെയ്യുന്ന നാന്ദീമുഖശ്രാ

ഢത്തിൽ പിതൃക്കൾക്കു കൊടുക്കുന്ന അന്നമായ സ്വധയും നീതന്നെ. അതു് ദേവന്മാർക്കുള്ള ഹവിസ്സിനു് മുമ്പു കൊടുക്കുന്നതാകയാൽ പ്രഥമമെന്നു പറയപ്പെടുന്നു. ആ സ്വധയെ പിതൃക്കളുടെ അടുക്കൽ എത്തിക്കുന്നതും നീതന്നെ എന്നർത്ഥം. ശരീരധാരണത്തിനു നിമിത്തങ്ങളും ജ്ഞാനജനകങ്ങളുമായ, ചക്ഷുരാദികളായ പ്രാണങ്ങളുടെ സഫലമായ ചേഷ്ടിതത്തിനു്--ദേഹധാരണം മുതലായ ഉപകാരരൂപത്തിലുള്ള ചേഷ്ടിതങ്ങൾ സഫലമാകുന്നതിനു്--നിമിത്തവും നീതന്നെയാകുന്നു. 8

എന്നുതന്നെയുമല്ല,

ബ്രാഹ്മണം:--

ഇന്ദ്രസ്ത്വം പ്രാണ! തേജസാ രുദ്രോസി, പരിരക്ഷിതാ
ത്വമന്തരിക്ഷേ ചരസി സൂര്യ,സ്ത്വം ജ്യോതിഷാം പതിഃ 9

| | |
|---|---|
| ഹേ പ്രാണ! | = അല്ലയോ പ്രാണ! |
| ഇന്ദ്രഃ | = ഇന്ദ്രനായ=പരമേശ്വരനായ |
| ത്വം | = നീ |
| തേജസാ | = തേജസ്സുകൊണ്ടു്=വീര്യംകൊണ്ടു് |
| രുദ്രഃ അസി | = രുദ്രൻ ആകുന്നു=ലോകത്തെ സംഹരിക്കുന്നവൻ ആകുന്നു |
| പരിരക്ഷിതാ ച | = പരിരക്ഷിതാവും = സ്ഥിതികാലത്തിൽ സൗമ്യരൂപത്തിൽ എല്ലാം രക്ഷിക്കുന്നവനും |
| ത്വം ഏവ | = നീതന്നെ. |
| ത്വം | = നീ |
| സൂര്യഃ | = സൂര്യനായിട്ടു് |
| അന്തരിക്ഷേ | = അന്തരിക്ഷത്തിൽ=ആകാശത്തിൽ |
| ചരസി | = ചരിക്കുന്നു=സഞ്ചരിക്കുന്നു. |
| ജ്യോതിഷാം | = ജ്യോതിസ്സുകളുടെ=എല്ലാ ജ്യോതിസ്സുകളുടെയും |
| പതിഃ | = പതിയും=നാഥനും |
| ത്വം (ഏവ) | = നീതന്നെയാകുന്നു. |

ഭാഷ്യം:--അല്ലയോ പ്രാണ! പരമേശ്വരനായ നീ തേജസ്സുകൊണ്ടു ജഗത്സംഹാരംചെയ്യുന്ന രുദ്രനാകുന്നു. സ്ഥിതികാല

ത്തിൽ സൗമ്യരൂപത്തോടുകൂടി ലോകംമുഴുവൻ രക്ഷിക്കുന്നതും നീതന്നെ. ഉദയാസ്തമയങ്ങളോടുകൂടി സൂര്യനായിട്ട് നീ ആകാശത്തിൽ സഞ്ചരിക്കുന്നു. എല്ലാ ജ്യോതിസ്സുകൾക്കും നാഥനും നീതന്നെയാകുന്നു. 9

ബ്രാഹ്മണം:— യദാ ത്വമഭിവർഷസ്യഥേമാഃ പ്രാണതേ പ്രജാഃ
ആനന്ദരൂപാസ്തിഷ്ഠന്തി കാമായാന്നം ഭവിഷ്യതീതി. 10

| | |
|---|---|
| യദാ | = എപ്പോൾ |
| ത്വം | = നീ |
| അഭിവർഷസി | = അഭിവർഷിക്കുന്നുവോ = പർജ്ജന്യനായിത്തീൎന്നു വർഷിക്കുന്നുവോ |
| അഥ | = അപ്പോൾ |
| ഇമാഃ പ്രജാഃ | = ഈ പ്രജകൾ |
| പ്രാണതേ | = പ്രാണിക്കുന്നു=പ്രാണചേഷ്ടചെയ്യുന്നു (അല്ലെങ്കിൽ) |
| ഹേ പ്രാണ! | = അല്ലയോ പ്രാണ! |
| തേ ഇമാഃ പ്രജാഃ | = നിന്റെ ഈ പ്രജകൾ = നിന്റെ അന്നം കൊണ്ടു വൎദ്ധിച്ചിട്ടുള്ള ഈ പ്രജകൾ |
| കാമായ | = കാമമനുസരിച്ച് = ഇഷ്ടമനുസരിച്ച് |
| അന്നം ഭവിഷ്യതി | = അന്നം ഉണ്ടാകും |
| ഇതി | = എന്നു വിചാരിച്ച് |
| ആനന്ദരൂപാഃ | = ആനന്ദരൂപകളായിട്ട് = സുഖം ലഭിച്ചതുപോലെയുള്ള ലക്ഷണങ്ങളോടുകൂടി |
| തിഷ്ഠന്തി | = സ്ഥിതിചെയ്യുന്നു. |

ഭാഷ്യം:— 'പ്രാണതേ പ്രജാഃ' എന്നുള്ളിടത്ത് 'പ്രാണതേ പ്രജാഃ' എന്നും 'പ്രാണ! തേ പ്രജാഃ' എന്നും രണ്ടുവിധത്തിൽ പദച്ഛേദം ചെയ്യാം.

ആദ്യത്തെ വിധത്തിലായാൽ അൎത്ഥം—

നീ പർജ്ജന്യമായി വർഷിക്കുമ്പോൾ, അന്നം ലഭിച്ചിട്ട് ഈ പ്രജകൾ പുതിയ ജീവനുണ്ടായതുപോലെ ചേഷ്ടിക്കുകയും ഇഷ്ടമനുസരിച്ചുള്ള അന്നം ഉണ്ടാകുമെന്നു വിചാരിച്ച് ആഹ്ലാദഭരിതരായി തീരുകയും ചെയ്യുന്നു.

രണ്ടാമത്തെ വിധത്തിലാണെങ്കിൽ—

അല്ലയോ പ്രാണ! നിന്റെ അന്നംകൊണ്ടു വൎദ്ധിച്ചിട്ടുള്ള ഈ പ്രജകൾ, നീ പൎജ്ജന്യമായി വൎഷിക്കുമ്പോൾ, ഇഷ്ടം പോലെ അന്നമുണ്ടാകുമെന്നു വിചാരിച്ചു് ആനന്ദഭരിതരായിത്തീരുന്നു. 10

അതുമാത്രമല്ല,

ബ്രാഹ്മണം:—

വ്രാത്യസ്ത്വം പ്രാണൈക ഋഷിരത്താ വിശ്വസ്യ സൽപതിഃ
വയമാദ്യസ്യ ദാതാരഃ; പിതാത്വം മാതരിശ്വ നഃ 11

ഹേ പ്രാണ! = അല്ലയോ പ്രാണ!
ത്വം = നീ
വ്രാത്യഃ = വ്രാത്യനാകുന്നു = സംസ്കാരഹീനനാകുന്നു=സ്വതേ ശുദ്ധനാകുന്നു.
ഏകൎഷിഃ = ഏക ഋഷി എന്നു പ്രസിദ്ധനായ അഗ്നിയായിട്ടു്
അത്താ = അത്താവുമാകുന്നു = എല്ലാ ഹവിസ്സുകളേയും അദി (ഭക്ഷി)ക്കുന്നവനുമാകുന്നു.
വിശ്വസ്യ = വിശ്വത്തിന്റേയും = സകലജഗത്തിന്റേയും
സൽപതിഃ = സാധുവായ പതിയും
ത്വം ഏവ = നീതന്നെ.
വയം = ഞങ്ങളാകട്ടെ
ആദ്യസ്യ = ആദ്യത്തിന്റെ = അദിക്കപ്പെടേണ്ടതായ ഹവിസ്സിന്റെ
ദാതാരഃ = ദാതാക്കൾ ആകുന്നു.
1 ഹേ മാതരിശ്വ! = അല്ലയോ മാതരിശ്വാവേ!
ത്വം = അങ്ങു്
നഃ = ഞങ്ങളുടെ
പിതാ = പിതാവാകുന്നു.

1 'മാതരിശ്വനഃ' എന്നിടത്തു് 'മാതരിശ്വാനഃ' എന്നും 'മാതൃരിശ്വനഃ' എന്നും രണ്ടുവിധത്തിൽ പദച്ഛേദമാവാം. 'മാതരിശ്വ' എന്നതു 'മാതരിശ്വൻ' എന്ന സംബുദ്ധ്യന്തത്തിലെ നകാരം ലോപിച്ചുള്ള ഛാന്ദസപ്രയോഗമാണു്.

(അല്ലെങ്കിൽ)

ത്വം = നീ
മാതരിശ്വനഃ = മാതരിശ്വാവിൻെറ=വായുവിൻെറ
പിതാ = പിതാവാകുന്നു.

ഭാഷ്യം:--അല്ലയോ പ്രാണ! ആദ്യം ഉണ്ടായതു നീയാകയാൽ നിന്നെ സംസ്കരിക്കുന്നതിനു വേറേ ആരുമുണ്ടായിരുന്നില്ല. അതിനാൽ നീ അസംസ്കൃതനാകുന്നു. നീ സ്വതേതന്നെ ശുദ്ധനാകുന്നു എന്നു സാരം. അഥർവ്വവേദികളുടെ ഇടയിൽ പ്രസിദ്ധിയുള്ള ഏകർഷി എന്ന അഗ്നിയായിട്ട് എല്ലാ ഹവിസ്സുകളെയും അദിക്കുന്നതു നീയാണ്. ലോകത്തിൽ, സത്തായിട്ടുള്ളതിന് (ഉണ്ടെന്നുള്ളതിന്) എല്ലാം നാഥൻ നീതന്നെ. (അല്ലെങ്കിൽ) ലോകത്തിൻെറ സാധുവായ (ശരിയായ) നാഥൻ നീതന്നെ. ഞങ്ങളാകട്ടെ നിനക്കു ഭക്ഷിക്കുവാനുള്ള ഹവിസ്സു തരുന്നവരത്രേ. അല്ലയോ മാതിരിശ്വാവേ! അങ്ങു ഞങ്ങളുടെ പിതാവകുന്നു. അഥവാ, അങ്ങു വായുവിൻെറ പിതാവാകുന്നു. അതുകൊണ്ട് അങ്ങുതന്നെ എല്ലാ ജഗത്തിൻേറയും പിതാവാണെന്നു സിദ്ധിക്കുന്നു. 11

എന്തിനു വളരെപ്പറയുന്നു:—

ബ്രാഹ്മണം:--യാതേ തനൂർവാചി പ്രതിഷ്ഠിതാ, യാ ശ്രോത്രേ,
യാ ച ചക്ഷുഷി, യാ ച മനസി സംതതാ,
ശിവാം താം കുരു! മോൽക്രമീഃ! 12

തേ = നിൻെറ
യാ തനൂഃ = യാതൊരു ശരീരം
വാചി = വാക്കിൽ = വാഗിന്ദ്രിയത്തിൽ
പ്രതിഷ്ഠിതാ = പ്രതിഷ്ഠിതയായിരിക്കുന്നുവോ,
യാ = യാതൊന്ന്
ശ്രോത്രേ = ശ്രോത്രത്തിൽ പ്രതിഷ്ഠിതയായിരിക്കുന്നുവോ
യാ = യാതൊന്ന്
ചക്ഷുഷി ച = ചക്ഷുസ്സിലും പ്രതിഷ്ഠിതയായിരിക്കുന്നുവോ
യാ = യാതൊന്ന്

| | |
|---|---|
| മനസി ച | = മനസ്സിലും |
| സംതതാ | = സംതതയായിരിക്കുന്നുവോ = വ്യാപിച്ചിരിക്കുന്നുവോ |
| താം | = അതിനെ = ആ തനുവിനെ |
| ശിവാം | = ശിവയാക്കി = ശാന്തയാക്കി |
| കുരു | = ചെയ്യു |
| മാ ഉൽക്രമീഃ | = ഉൽക്രമിക്കാതിരിക്കുക = ശരീരം വിട്ടുപോകാതിരിക്കുക. |

ഭാഷ്യം:--വാക്കുകളെ ഉച്ചരിക്കുക എന്ന വ്യാപാരം ചെയ്തുകൊണ്ടു് വാഗിന്ദ്രിയത്തിലും ശബ്ദഗ്രഹണം ചെയ്തുകൊണ്ടു ശ്രോത്രത്തിലും രൂപാദികളെ ഗ്രഹിച്ചുകൊണ്ടു ചക്ഷുസ്സിലും സ്ഥിതിചെയ്യുന്നതും, സങ്കല്പാദി വ്യാപാരം ചെയ്തുകൊണ്ടു മനസ്സിൽ വ്യാപിച്ചിരിക്കുന്നതുമായ നിൻെറ ശരീരത്തെ ശാന്തമാക്കുക! നീ ഉൽക്രമിക്കാതിരിക്കുക! ഉൽക്രമണംകൊണ്ടു് അതിനെ അശാന്തമാക്കിത്തീക്കാതിരിക്കുക എന്നു സാരം. 12

വളരെ പറഞ്ഞിട്ടു കാര്യമില്ലല്ലോ--

ബ്രാഹ്മണം:--

പ്രാണസ്യേദം വശേ സർവം ത്രിദിവേ യത് പ്രതിഷ്ഠിതം;
മാതേവ പുത്രാൻ രക്ഷസ്വ! ശ്രീശ്ച പ്രജ്ഞാം ച
വിധേഹി നഃ! 13

| | |
|---|---|
| ഇദം സർവം | = ഇതെല്ലാം = ഈ ലോകത്തിലുള്ള എല്ലാവക ഉപഭോഗങ്ങളും |
| പ്രാണസ്യ | = പ്രാണൻെറ |
| വശേ | = വശത്തിൽ ആകുന്നു = അധീനതയിൽ ആകുന്നു. |
| ത്രിദിവേ | = ത്രിദിവത്തിൽ = മൂന്നാമത്തെ ദ്യോവിൽ = സ്വർഗ്ഗത്തിൽ |
| യത് | = യാതൊന്നു് = യാതൊരുപഭോഗം |
| പ്രതിഷ്ഠിതം | = പ്രതിഷ്ഠിതമായിരിക്കുന്നുവോ |
| തത് ച | = അതും |
| (പ്രാണസ്യ വശേ) | = പ്രാണൻെറ വശത്തിൽ ആകുന്നു. |

| | |
|---|---|
| മാതാ | = മാതാവ് |
| പുത്രാൻ ഇവ | = പുത്രന്മാരെ എന്നപോലെ |
| രക്ഷസ്വ! | = ഞങ്ങളെ രക്ഷിക്ക; |
| നഃ | = ഞങ്ങൾക്ക് |
| ശ്രീഃ | = ശ്രീകളേയും=ബ്രാഹ്മികളും ക്ഷാത്രികളുമായ ശ്രീകളേയും |
| പ്രജ്ഞാം ച | = പ്രജ്ഞയേയും=ബുദ്ധിയേയും |
| വിധേഹി! | = വിധാനംചെയ്ക=ഉണ്ടാക്കിത്തരിക! |

ഭാഷ്യം:--"ഈ ലോകത്തിലുള്ള എല്ലാവക ഉപഭോഗങ്ങളും പ്രാണന്ന് അധീനങ്ങളാണ്. സ്വർഗ്ഗത്തിൽ ദേവാദികൾക്കുള്ള ഉപഭോഗങ്ങളുടെ നിയന്താവും പ്രാണൻതന്നെ. അതിനാൽ അല്ലയോ പ്രാണ! അങ്ങ് മാതാവു പുത്രന്മാരെ രക്ഷിക്കുന്നതുപോലെ ഞങ്ങളെ രക്ഷിച്ചുകൊള്ളണേ! ബ്രാഹ്മണസംബന്ധികളായും, ക്ഷത്രിയസംബന്ധികളായുമുള്ള ശ്രീകൾ അങ്ങു നിമിത്തമുണ്ടാവുന്നവയാണല്ലോ. അവയേയും, അങ്ങേ സ്ഥിതിനിമിത്തമുണ്ടാകുന്ന പ്രജ്ഞയേയും ഞങ്ങൾക്കുണ്ടാക്കിത്തരേണമേ!" ഇപ്രകാരം, സർവ്വാത്മകനാണെന്ന് വാക്ക് മുതലായ പ്രാണങ്ങൾ സ്തുതിക്കുന്നതുകൊണ്ടു, മാഹാത്മ്യം വെളിപ്പെടുന്ന പ്രാണൻ പ്രജാപതിയായ അത്താവുതന്നെ എന്നു തീർച്ചപ്പെട്ടിരിക്കുന്നു. 13

അഥർവ്വവേദത്തിലുള്ള പ്രശ്നോപനിഷത്തിൽ
രണ്ടാം പ്രശ്നം കഴിഞ്ഞു.

# മൂന്നാം പ്രശ്നം

ബ്രാഹ്മണം:--

അഥ ഹൈനം കൗസല്യശ്ചാ ശ്വലായനഃ പപ്രച്ഛ:-
"ഭഗവൻ! കുത ഏഷ പ്രാണോ ജായതേ?കഥമായാത്യസ്മിൻ ശരീരേ? ആത്മാനം വാ പ്രവിഭജ്യ കഥം പ്രാതിഷ്ഠതേ? കേനോൽക്രമതേ? കഥം ബാഹ്യമഭിധത്തേ? കഥമധ്യാത്മ?"--മിതി. 1

| | |
|---|---|
| അഥ | = അനന്തരം |
| ആശ്വലായനഃ | = അശ്വലപുത്രനായ |
| കൗസല്യഃ ച | = കൗസല്യനും |
| പപ്രച്ഛ:— | = ചോദിച്ചു:-- |
| ഭഗവൻ! | = ഭഗവാനേ! |
| ഏഷഃ പ്രാണഃ | = ഈ പ്രാണൻ |
| കുതഃ ജായതേ | = എവിടെനിന്നാണുണ്ടാകുന്നതു്? |
| അസ്മിൻ ശരീരേ | = ഈ ശരീരത്തിൽ |
| കഥം | = എങ്ങനെയാണു് |
| ആയാതി | = വരുന്നതു്? |
| ആത്മാനം | = തന്നെ |
| പ്രവിഭജ്യ | = പകുത്തിട്ടു് |
| കഥം പ്രാതിഷ്ഠതേ | = ഓരോ സ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്നതെങ്ങനെയാണു്? |
| കേന | = എന്തുകൊണ്ടു് = ഏതുവിധത്തിലുള്ള വൃത്തികൊണ്ടു് |
| ഉൽക്രമതേ | = ഉൽക്രമിക്കുന്നു? = ശരീരം വിട്ടുപോകുന്നു? |
| ബാഹ്യം | = ബാഹ്യത്തെ = അധിദൈവത്തേയും അധിഭൂതത്തേയും |
| കഥം | = എങ്ങനെ |
| അഭിധത്തേ | = ധാരണം ചെയ്യുന്നു? |
| അദ്ധ്യാത്മം | = അദ്ധ്യാത്മത്തെ |
| കഥം | = എങ്ങനെയാണു് |
| ധാരയതി | = ധാരണം ചെയ്യുന്നതു്? |

ഭാഷ്യം:--അനന്തരം അശ്വലപുത്രനായ കൗസല്യനും ചോദിച്ചു:--''ഇപ്രകാരം ചക്ഷുരാദികളായ പ്രാണങ്ങരം തത്ത്വനിർണ്ണയംചെയ്തു് പ്രാണൻെറ മാഹാത്മ്യം മനസ്സിലാക്കി എങ്കിലും, ഈ പ്രാണനും ചക്ഷുരാദികളുമായി ഒന്നായിച്ചേർന്നിരിക്കുന്നതിനാൽ കാര്യമായിരിക്കണം; അതുകൊണ്ടു് ചോദിക്കയാണു്; ഭഗവാനേ! മുമ്പു തീർച്ചപ്പെടുത്തിയവിധത്തിലുള്ള പ്രാണൻ എവിടെനിന്നാണുണ്ടാകുന്നതു്?--ഏതു കാരണത്തിൽ നിന്നാണു്? ഉണ്ടായതിൻെറ ശേഷം, ഏതു മാതിരിയുള്ള വൃത്തികൊണ്ടാണു് ഈ ശരീരത്തിൽ വരുന്നതു്? പ്രാണൻ ശരീരത്തെ

ഗ്രഹിക്കുന്നതിനു് നിമിത്തമെന്തെന്നർത്ഥം. ശരീരത്തിൽ പ്രവേശിച്ചതിൻെറശേഷം താൻതന്നെ അഞ്ചായിപ്പിരിഞ്ഞു്, ഓരോ സ്ഥാനങ്ങളിൽ പ്രത്യേകം സ്ഥിതിചെയ്യുന്നതെങ്ങനെ? ഏതു വൃത്തികൊണ്ടാണു് ഈ ശരീരം വിട്ടുപോകുന്നതു്? അധിഭൂതത്തേയും അധിദൈവത്തേയും ധാരണം ചെയ്യുന്നതെങ്ങനെ? ഏതുവിധത്തിലാണു് അധ്യാത്മത്തെ ധാരണം ചെയ്യുന്നതു്?'' 1

ബ്രാഹ്മണം:--തസ്മൈ സ ഹോവാചാ''തിപ്രശ്നാൻ പൃച്ഛസി;
ബ്രഹ്മിഷ്ഠോ ∫ സീതി തസ്മാത്തേ ∫ ഹം
ബ്രവീമി'' 2

| | |
|---|---|
| തസ്മൈ | = അവനോടു് = ആ കൗസല്യനോടു് |
| സഃ | = അവൻ = ആ ആചാര്യൻ |
| ഉവാച ഹ | = പറഞ്ഞു:- |
| ത്വം | = നീ |
| അതിപ്രശ്നാൻ | = അതിപ്രശ്നങ്ങളെ = കടന്നചോദ്യങ്ങളെ |
| പൃച്ഛസി | = ചോദിക്കുന്നു. |
| ത്വം | = നീ |
| ബ്രഹ്മിഷ്ഠഃ അസി | = ബ്രഹ്മിഷ്ഠൻ ആകുന്നു = ബ്രഹ്മത്തെ നല്ല വണ്ണം അറിയുന്നവൻ ആകുന്നു |
| ഇതി | = എന്നു വിചാരിച്ചു്, |
| തസ്മാൽ | = അതിനാൽ |
| തേ | = നിനക്കു് |
| ബ്രവീമി | = പറഞ്ഞുതരാം. |

ഭാഷ്യം:— ഇപ്രകാരം ചോദിച്ച കൌസല്യനോടു് ആചാര്യൻ പറഞ്ഞു:—''പ്രാണൻ, അറിവാൻ വളരെ പ്രയാസമുള്ളതാണു്. അതിനാൽ അതിനെപ്പററിയുള്ള ചോദ്യങ്ങളേ ദുർഘടങ്ങളാകുന്നു. നീ ഇപ്പോഴം, അങ്ങനെയുള്ള പ്രാണൻെറ ജന്മം മുതലായതിനെപ്പററിയാണു് ചോദിക്കുന്നതു്. അതിനാൽ അവ കടന്ന ചോദ്യങ്ങളാണു്. നീ കൂടുതലായി ബ്രഹ്മത്തെ അറിയുന്നവനാണെന്നു കാണുന്നതിനാൽ ഞാൻ സന്തോഷിച്ചിരിക്കുന്നു. അതുകൊണ്ടു നീ ചോദിച്ചതിനെ ഞാൻ പറഞ്ഞുതരാം, കേട്ടുകൊള്ളുക:-- 2

ബ്രാഹ്മണം:--

ആത്മന ഏഷ പ്രാണോ ജായതേ; യഥൈഷാ
പുരുഷേഛായൈതസ്മിന്നേതദാതതം;
മനോകൃതേനാ യാത്യസ്മിൻ ശരീരേ. 3

| | |
|---|---|
| ഏഷഃ പ്രാണഃ | = ഈ പ്രാണൻ |
| ആത്മനഃ | = ആത്മാവിൽനിന്നു് = പരമാത്മാവിൽ നിന്നു് |
| ജായതേ | = ജനിക്കുന്നു. |
| പുരുഷേ | = പുരുഷനിൽ |
| ഏഷാ ഛായാ യഥാ | = ഈ ഛായ എന്നപോലെ=പ്രതിബിംബം എന്നപോലെ |
| ഏതസ്മിൻ | = ഇവനിൽ=ഈ പരമാത്മാവിൽ |
| ഏതത് | = ഇതു് = നിഴലിൻെറ സ്ഥാനത്തുള്ള 'പ്രാണൻ' എന്നു പറയുന്ന തത്വം |
| ആതതം | = ആതതമായിരിക്കുന്നു=സമർപ്പിക്കപ്പെട്ടിരിക്കുന്നു. |
| 1 മനോകൃതേന | = മനഃകൃതത്താൽ=മനസ്സുചെയ്യുന്ന സങ്കല്പം, ഇച്ഛ മുതലായതുകൊണ്ടുണ്ടാകുന്ന കർമ്മത്താൽ |
| അസ്മിൻ ശരീരേ | = ഈ ശരീരത്തിൽ |
| ആയാതി | = വരുന്നു. |

ഭാഷ്യം:—പറഞ്ഞപ്രകാരത്തിലുള്ള പ്രാണൻ, അക്ഷരനും സത്യനും പരനുമായ പുരുഷനിൽനിന്നാണു ജനിക്കുന്നതു്. ഇതെങ്ങനെയാണെന്നു കാണിക്കുന്നതിനു ദൃഷ്ടാന്തം പറയുന്നു:— ലോകത്തിൽ, ശിരസ്സു്, കൈകാൽ മുതലായ ലക്ഷണങ്ങളോടുകൂടിയ പുരുഷൻനിമിത്തം കണ്ണാടി, ജലം മുതലായവയിൽ പ്രതിബിംബം (നിഴൽ) ഉണ്ടാകുന്നതായി നാം കണ്ടിട്ടുണ്ടല്ലോ. വാസ്തവത്തിൽ നിഴൽ എന്നൊരു വസ്തു വേറെ ഇല്ലെങ്കിലും ഉള്ളതായിത്തന്നെ തോന്നുന്നില്ലേ? ഇതുപോലെയാണു പരമാത്മാവിൽനിന്നു പ്രാണൻ ഉണ്ടാകുന്നതു്. നിഴലും നിഴലിനു

1 'മനോകൃതേന' എന്നുള്ള സന്ധി ഛാന്ദസമാണു്, 'മനഃകൃതേന' എന്നാണു് ലൗകികപ്രയോഗം.

കാരണമായ ശരീരവും ഒന്നുതന്നെയാണല്ലോ; അതുപോലെ പരമാത്മാവും പ്രാണനും ഒന്നുതന്നെ. നിഴൽ ശരീരത്തിൽ ചേർന്നതായതുപോലെ ഛായയുടെ സ്ഥാനത്തുള്ള പ്രാണൻ സത്യനായ പരമാത്മാവിൽ ചേർന്നതാണ്--പരമാത്മാവിനധീനമാണ്. മനസ്സുചെയ്യുന്ന സങ്കല്പം, ഇച്ഛ, മുതലായതുകൊണ്ടുണ്ടാകുന്ന കർമ്മംനിമിത്തമാണ്, അത്, ഈ ശരീരത്തിൽ വരുന്നത്. ഇക്കാര്യം 'പുണ്യേന പുണ്യം' ഇത്യാദി ഭാഗംകൊണ്ട് ഇനിയും പറയും. ''തദേവ സക്തഃ സഹ കർമ്മണാ'' (കർമ്മം ചെയ്യുന്നവന്റെ മനസ്സ് ഏതു ഫലത്തിൽ സക്തമായിരിക്കുന്നുവോ ആ ഫലം കർമ്മത്തോടുകൂടി അവനു ലഭിക്കും) എന്നു വേറേ ശ്രുതിയിലും പറഞ്ഞിട്ടുണ്ട്. ശരീരമെടുക്കേണ്ടിവരുന്നതു കർമ്മംകൊണ്ടാണെന്നുള്ളതിലേക്കു ഇവയെല്ലാം പ്രമാണമാണെന്നു സാരം. 3

ബ്രാഹ്മണം:--യഥാ സമ്രാഡേവാധികൃതാൻ വിനിയുങ്ക്തേ
''ഏതാൻ ഗ്രാമാനേതാൻ ഗ്രാമാനധിതിഷ്ഠസ്വ''-
ത്യേവമേവൈഷ പ്രാണ ഇതരാൻ പ്രാണാൻ പൃഥക്
പൃഥഗേവ സംനിധത്തേ. 4

| | | |
|---|---|---|
| യഥാ | = ഏതുപ്രകാരമാണോ | |
| സമ്രാട് ഏവ | = സമ്രാട്ടുതന്നെ | |
| 'ത്വം | = 'നീ | |
| ഏതാൻ ഗ്രാമാൻ | = ഈ ഗ്രാമങ്ങളെ | = ഈ ഗ്രാമങ്ങൾക്ക് അധികാരിയായിരിക്ക, |
| അധിതിഷ്ഠസ്വ | = അധിഷ്ഠാനം ചെയ്യു | |
| ഏതാൻ ഗ്രാമാൻ അധിതിഷ്ഠസ്വ' | = നീ ഈ ഗ്രാമങ്ങൾക്ക് അധികാരിയായിരിക്ക.' | |
| ഇതി | = ഇപ്രകാരം | |
| അധികൃതാൻ | = അധികൃതന്മാരെ = അധികാരികളെ | |
| വിനിയുങ്ക്തേ | = വിനിയോഗിക്കുന്നതു്, | |
| ഏവം ഏവ | = ഇപ്രകാരംതന്നെ | |
| ഏഷഃ പ്രാണഃ | = ഈ മുഖ്യനായ പ്രാണൻ | |
| ഇതരാൻ പ്രാണാൻ | = മററു പ്രാണങ്ങളെ = തന്റെ ഭേദങ്ങളായ, ചക്ഷുസ്സു മുതലായ പ്രാണങ്ങളെ | |
| പൃഥക് പൃഥക് ഏവ | = വേറേവേറേതന്നെ | |

സംനിധത്തേ = സംനിധാനം ചെയ്യുന്നു = അതതു സ്ഥാനങ്ങളിൽ വേണ്ടവിധം വിനിയോഗിക്കുന്നു.

ഭാഷ്യം:--ലോകത്തിൽ രാജാവുതന്നെ 'നീ ഈ ഗ്രാമങ്ങളുടെ അധികാരിയായിരിക്ക, നീ ഈ ഗ്രാമങ്ങളുടെ അധികാരിയായിരിക്ക' എന്നിങ്ങനെ ഗ്രാമാദികളിൽ അധികാരികളെ നിയോഗിക്കുന്നതുപോലെതന്നെ മുഖ്യനായ പ്രാണൻ, തൻെറ ഭേദങ്ങൾതന്നെയായ, ചക്ഷുസ്സു തുടങ്ങിയുള്ള മററു പ്രാണങ്ങളെ അതതു സ്ഥാനങ്ങളിൽ വേണ്ടവിധം വിനിയോഗിക്കുന്നു:-- 4

അതിൻെറ വിഭാഗം പറയുന്നു:--

ബ്രാഹ്മണം:--

പായൂപസ്ഥേ ƒ പാനം, ചക്ഷുഃശ്രോത്രേ മുഖനാസി
കാഭ്യാം പ്രാണഃ സ്വയം പ്രാതിഷ്ഠതേ, മദ്ധ്യേ തു
സമാനഃ, ഏഷ ഹ്യേതദ്ധുതമന്നം സമം നയതി;
തസ്മാദേതാഃ സപ്താർച്ചിഷോ ഭവന്തി. 5

പായൂപസ്ഥേ = പായുവിലും ഉപസ്ഥത്തിലും
അപാനം = അപാനനെ = മൂത്രപുരീഷാദികളെ കീഴ്പ്പോട്ടു കൊണ്ടുപോകുന്ന തൻെറ ഭേദമായ 'അപാനൻ' എന്ന പ്രാണനെ
(സംനിധത്തേ) = നിയോഗിക്കുന്നു.
ചക്ഷുഃ ശ്രോത്രേ = ചക്ഷുസ്സിലും ശ്രോത്രത്തിലും,
പ്രാണഃ സ്വയം = പ്രാണൻ താൻതന്നെ
മുഖനാസികാഭ്യാം = മുഖത്തിലും നാസികയിലുംകൂടി സഞ്ചരിച്ചുകൊണ്ടു്
പ്രാതിഷ്ഠതേ = സ്ഥിതിചെയ്യുന്നു,
മദ്ധ്യേ തു = മദ്ധ്യത്തിൽ ആകട്ടെ = പ്രാണാപാനസ്ഥാനങ്ങളുടെ മദ്ധ്യമായ നാഭിയിൽ ആകട്ടെ,
സമാനഃ = സമാനനായിട്ടു്
പ്രതിഷ്ഠതേ = സ്ഥിതിചെയ്യുന്നു.
ഏഷഃ ഹി = ഇവനാണല്ലോ

ഹുതം = ഹുതമായ = ജഠരാഗ്നിയിൽ പ്രക്ഷേപിക്കപ്പെടുന്ന
അന്നം = അന്നത്തെ = ഭോജ്യപേയാദിയെ
സമം നയതി = ശരീരത്തിൻെറ എല്ലാ ഭാഗങ്ങളിലും ഒരുപോലെ എത്തിക്കുന്നതു്.
തസ്മാത് = അതിൽനിന്നു് = ആ ജഠരാഗ്നിയിൽ നിന്നു്
ഏതാഃ സപ്ത അർച്ചിഷഃ = ഈ ഏഴു് അർച്ചിസ്സുകൾ = ഏഴു പ്രകാശങ്ങൾ
ഭവന്തി = ഉണ്ടാകുന്നു.

ഭാഷ്യം:--പ്രാണൻ പായുവിലും ഉപസ്ഥത്തിലും, അപാനരൂപത്തിൽ, മൂത്രപുരീഷാദികളെ കീഴ്പ്പോട്ടു നയിച്ചുകൊണ്ടു് സ്ഥിതിചെയ്യുന്നു. ചക്ഷുസ്സിലും, ശ്രോത്രത്തിലും, രാജാവിൻെറ നിലയിൽ താൻതന്നെ, മുഖത്തിലും നാസികയിലുംകൂടി സഞ്ചരിച്ചുകൊണ്ടു് സ്ഥിതിചെയ്യുന്നു. പ്രാണൻേറയും അപാനൻേറയും സ്ഥാനങ്ങളുടെ മദ്ധ്യമായ നാഭിയിൽ ആകട്ടെ സമാനനായിട്ടാണു സ്ഥിതിചെയ്യുന്നതു്. ഭക്ഷിക്കുന്നതും പാനം ചെയ്യുന്നതുമായി ജഠരാഗ്നിയിൽ പ്രക്ഷേപിക്കുന്ന അന്നത്തെ എല്ലാ ഭാഗങ്ങളിലും ഒരുപോലെ എത്തിക്കുന്നതു്, ഈ സമാനനാണു്. അതുകൊണ്ടുതന്നെയാണു് ഈ പ്രാണനെ സമാനൻ എന്നു പറയുന്നതും. ഇങ്ങനെ ഭക്ഷ്യപാനീയങ്ങൾ കൊണ്ടു് വർദ്ധിച്ച ജഠരാഗ്നി ഹൃദയത്തിൽ എത്തുന്നതിൽനിന്നു്, ശിരസ്സിലുള്ള ഏഴു ദ്വാരങ്ങൾവഴി ഏഴു ദീപ്തികൾ പുറപ്പെടുന്നു. ആ ദീപ്തികളാണു്, കാണുക, കേൾക്കുക, ഘ്രാണിക്ക, രുചിക്ക (രസമറിയുക) എന്നു പറയുന്ന രൂപാദിവിഷയങ്ങളുടെ പ്രകാശങ്ങൾ. ജഠരാഗ്നിയിലുള്ള പാകംകൊണ്ടുണ്ടാകുന്ന അന്നരസത്തിൻെറ ബലത്താൽ ആണു് ദർശനം, ശ്രവണം മുതലായവ നടക്കുന്നതു്. അതുകൊണ്ടത്രേ അവയെ, ജഠരാഗ്നിയുടെ ദീപ്തികളെന്നു പറഞ്ഞതു്. 5

ബ്രാഹ്മണം:--ഹൃദി ഹ്യേഷ ആത്മാ; അത്രൈതദേകശതം
നാഡീനാം; താസാം ശതം ശതമേകൈകസ്യാം;
ദ്വാസപ്തതിർദ്വാസപ്തതിഃ പ്രതിശാഖാനാഡീസ
ഹസ്രാണി ഭവ;ന്ത്യാസു വ്യാനശ്ചരതി. 6

| | |
|---|---|
| ഏഷഃ ആത്മാ | = ഈ ആത്മാവു് = ആത്മാവിനോടു കൂടിയ ലിങ്ഗാത്മാവു് |
| ഹൃദി ഹി | = ഹൃദയത്തിൽ ആകുന്നു = ഹൃദയാകാശത്തിൽ ആകുന്നു. |
| അത്ര | = ഇവിടെ = ഈ ഹൃദയത്തിൽ |
| ഏതത് നാഡീനാം ഏകശതം | = നൂററൊന്നു പ്രധാന നാഡികഠം ഉണ്ടു്. |
| താസാം | = അവയിൽ = ആ പ്രധാന നാഡികളിൽ |
| ഏകൈകസ്യാം | = ഓരോന്നിനും |
| ശതം ശതം | = നൂറുനൂറു പിരിവുണ്ടു്. |
| ദ്വാസപ്തതിഃ ദ്വാസപ്തതിഃ പ്രതിശാഖാനാഡീസഹസ്രാണി | = ഈ ശാഖാനാഡികളിൽ ഓരോന്നിനും എഴുപത്തീരായിരംവീതം പ്രതിശാഖാ നാഡികളും |
| ഭവന്തി | = ഉണ്ടു്. |
| ആസു | = ഇവയിൽ = ഈ നാഡികളിൽ ആണു് |
| വ്യാനഃ | = വ്യാനൻ = വ്യാപിക്കുന്നതുകൊണ്ടു് 'വ്യാനൻ' എന്നു പറയുന്ന വായു |
| ചരതി | = സഞ്ചരിക്കുന്നതു്. |

ഭാഷ്യം:--താമരമൊട്ടിൻെറ ആകൃതിയിലുള്ള മാംസപിണ്ഡത്താൽ അതിർതിരിക്കപ്പെട്ടിട്ടുള്ള ഹൃദയാകാശത്തിൽ ആണു് ആത്മാവോടുകൂടിയ ലിങ്ഗാത്മാവു സ്ഥിതിചെയ്യുന്നതു്. ഈ ഹൃദയത്തിൽനിന്നു് നൂററൊന്നു പ്രധാന നാഡികഠം പുറപ്പെടുന്നു. അവയിൽ ഓരോന്നും നൂറുനൂറു ശാഖാനാഡികളായി പിരിയുന്നു. ഓരോ ശാഖാനാഡിക്കും എഴുപത്തീരായിരം പ്രതിശാഖാനാഡികഠംവീതമുണ്ടു്. ഇങ്ങനെ പ്രധാന നാഡികളും ശാഖാനാഡികളും പ്രതിശാഖാനാഡികളും ഉഠംപ്പെടെ ആകെ എഴുപത്തുരണ്ടുകോടി എഴുപത്തുരണ്ടുലക്ഷത്തിപ്പതിനായിരത്തിരുനൂററൊന്നു നാഡികഠം ഒരു ദേഹത്തിൽ ഉണ്ടു്. ഇവയിലാണു് 'വ്യാനൻ' എന്ന വായു സഞ്ചരിക്കുന്നതു്. ഈ വായുവിനെ വ്യാനൻ എന്നു് വിളിക്കുന്നതു്, അതു ശരീരം മുഴുവൻ വ്യാപിക്കുന്നതുകൊണ്ടാണു്. ആദിത്യനിൽനിന്നു രശ്മികഠം എന്നപോലെ ഹൃദയത്തിൽനിന്നു് എല്ലാ

ഭാഗങ്ങളിലേക്കം പോകുന്ന നാഡികളിൽക്കൂടി ദേഹം മുഴുവൻ വ്യാപിച്ചുകൊണ്ടാണ് വ്യാനൻ സ്ഥിതിചെയ്യുന്നതു്. ഈ വായു, സന്ധികൾ, സ്കന്ധങ്ങൾ, മർമ്മങ്ങൾ ഈ സ്ഥാനങ്ങളിൽ വിശേഷിച്ചു സ്ഥിതിചെയ്യുകയും, പ്രാണവൃത്തിയായ ഉച്ഛ്വാസത്തിന്റേയും അപാനവൃത്തിയായ നിശ്വാസത്തിന്റേയും മദ്ധ്യത്തിൽ പ്രവർത്തിക്കയും വീര്യമുള്ള കർമ്മങ്ങളെ ചെയ്യുകയും ചെയ്യുന്നു. 6

ബ്രാഹ്മണം.--അഥൈകയോർദ്ധ്വ ഉദാനഃ പുണ്യേന പുണ്യം
ലോകം നയതി; പാപേന പാപ;മുഭാഭ്യാമേവ
മനുഷ്യലോകം. 7

| | |
|---|---|
| അഥ | = പിന്നെ |
| ഏകയാ | = ഒന്നിൽക്കൂടി = നൂററൊന്നു നാഡികളുടെ കൂട്ടത്തിൽ മേല്പോട്ടുപോകുന്ന സുഷുമ്നാ നാഡിയിൽക്കൂടി, |
| ഊർദ്ധ്വഃ | = ഊർദ്ധ്വനായ = മേല്പോട്ടുപോകുന്ന |
| ഉദാനഃ | = ഉദാനൻ = ഉദാനവായു |
| പുണ്യേന | = പുണ്യംകൊണ്ടു് = പുണ്യകർമ്മംകൊണ്ടു് |
| പുണ്യം ലോകം | = പുണ്യമായ ലോകത്തേയും |
| പാപേന | = പാപകർമ്മംകൊണ്ടു് |
| പാപം | = പാപമായ ലോകത്തേയും = തിര്യഗ്യോന്യാദിരൂപമായ നരകത്തേയും |
| ഉഭാഭ്യാം ഏവ | = സമപ്രധാനങ്ങളായ പുണ്യപാപങ്ങളെക്കൊണ്ടുമാത്രം |
| മനുഷ്യലോകം | = മനുഷ്യലോകത്തേയും |
| നയതി | = നയിക്കുന്നു. |

ഭാഷ്യം:--ഹൃദയത്തിൽനിന്നു പുറപ്പെടുന്ന നൂററൊന്നു പ്രധാന നാഡികളുടെ കൂട്ടത്തിൽ സുഷുമ്ന എന്ന ഒരു നാഡി മേല്പോട്ടു പോകുന്നുണ്ടു്. പാദതലംമുതൽ മസ്തകംവരെ വർത്തിക്കുന്ന 'ഉദാനൻ' എന്ന വായു, ആ സുഷുമ്നയിൽക്കൂടി മേല്പോട്ടുപോയിട്ടു്, ശാസ്ത്രവിഹിതങ്ങളായ കർമ്മങ്ങൾ ചെയ്യുന്നവരെ, ദേവന്മാർ മുതലായവരുടെ സ്ഥാനമായ പുണ്യലോകത്തിൽ എത്തിക്കുന്നു; ശാസ്ത്രനിഷിദ്ധമായ കർമ്മങ്ങൾ ചെയ്യുന്നവരെ തിര്യഗ്യോന്യാദിരൂപമായ നരകത്തിൽ പതിപ്പി

കുന്നു. പുണ്യവും പാപവും സമപ്രധാനങ്ങളായിട്ടുള്ളവക്കമാത്രം മനുഷ്യലോകപ്രാപ്തിക്കും നിമിത്തമായിത്തീരുന്നു. 7

പ്രമാണം:-

ആദിത്യോ ഹ വൈ ബാഹ്യഃ പ്രാണ ഉദയത്യേഷ ഹ്യേനം ചാക്ഷുഷം പ്രാണമനുഗൃഹ്ണാനഃ; പൃഥിവ്യാം യാ ദേവതാ സൈഷാ പുരുഷസ്യാപാനമവഷ്ടഭ്യാ,ന്തരായദാകാശഃ, സ സമാനോ വായുർവ്യാനഃ 8

ആദിത്യഃ ഹ വൈ = പ്രസിദ്ധനായ ആദിത്യൻതന്നെയാണു്,

ബാഹ്യഃ = ബാഹ്യനായ = പുറമേയുള്ള = അധിദൈവതമായ

പ്രാണഃ = പ്രാണൻ.

സഃ ഏഷഃ = അങ്ങനെയുള്ള ഈ ആദിത്യൻ

ചാക്ഷുഷം = ചക്ഷുസ്സിലുള്ള

പ്രാണം = പ്രാണനെ

അനുഗൃഹ്ണാനഃ = അനുഗ്രഹിച്ചുകൊണ്ടു്

ഉദയതി = ഉദിക്കുന്നു=ഉയരുന്നു.

പൃഥിവ്യാം = പൃഥിവിയിൽ=ഭൂമിയിൽ

യാ ദേവതാ = യാതൊരു ദേവത ഉണ്ടോ,

സാ ഏഷാ = പ്രസിദ്ധയായ ആ ദേവത

പുരുഷസ്യ = പുരുഷന്റെ

അപാനം = അപാനനെ=അപാനവൃത്തിയെ

അവഷ്ടഭ്യ = അവഷ്ടംഭിപ്പിച്ചുകൊണ്ടു് = കീഴ്പ്പോട്ടു് ആകർഷിച്ചു വശീകരിച്ചുകൊണ്ടു്

(വർത്തതേ) = സ്ഥിതിചെയ്യുന്നു.

അന്തരാ = മധ്യത്തിൽ = മേൽകാണുന്ന തട്ടിന്റേയും ഭൂമിയുടേയും മദ്ധ്യത്തിൽ

യത്(=യഃ)ആകാശഃ = യാതൊരു ആകാശമുണ്ടോ = ആകാശത്തിൽ സ്ഥിതിചെയ്യുന്ന വായു ഉണ്ടോ

സഃ = അതു്=ആ വായു

സമാനഃ = സമാനൻ ആകുന്നു=സമാനനെ അനുഗ്രഹിക്കുന്നവൻ ആകുന്നു.

വായുഃ = പൊതുവേയുള്ള വായു

വ്യാനഃ — വ്യാനൻ ആകുന്നു—വ്യാനനെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു.

ഭാഷ്യം:--പ്രസിദ്ധനായ ആദിത്യൻതന്നെയാണ്, അധിദൈവതമായ (ശരീരത്തിനു പുറമേയുള്ള) പ്രാണൻ. അങ്ങനെയുള്ള ഈ സൂര്യൻ ചക്ഷുസ്സിലുള്ള ആധ്യാത്മികമായ പ്രാണനെ അനുഗ്രഹിച്ചുകൊണ്ട്--കണ്ണിനു വെളിച്ചംനൽകി, രൂപഗ്രഹണത്തിൽ സഹായം ചെയ്തുകൊണ്ട്--ഉദിക്കുന്നു. പൃഥിവിയിൽ ഉള്ള അഭിമാനിയായ ദേവത--അഗ്നിദേവത--പുരുഷന്റെ അപാനവൃത്തിയെ ആകർഷിച്ചു കീഴ്പോട്ടുതന്നെ പിടിച്ചു നിർത്തി, ശരീരം, ഘനംകൊണ്ടു കീഴ്പോട്ടു വീണുപോകാതേയും, ലഘുത്വംകൊണ്ടു മേല്പോട്ടു പൊങ്ങിപ്പോകാതേയും സൂക്ഷിച്ചുകൊണ്ടിരിക്കുന്നു. തൂണു നാട്ടിയിട്ടു വീണുപോകാതിരിപ്പാൻ, ചുററും കുററിയടിച്ചു്, തൂണിൽനിന്നു കയറുവലിച്ചു് ആ കുററികളിൽ കെട്ടിഉറപ്പിച്ചു നിർത്താറുണ്ടല്ലോ. അതുപോലെ ഭൂമി ചുററും ആകർഷിച്ചു് നിലയ്ക്കു നിർത്തുന്നതുകൊണ്ടാണ് ശരീരം വേണ്ടവിധത്തിൽ നില്ക്കുന്നതെന്നു സാരം. ദ്യാവാപൃഥിവികളുടെ (മേൽകാണുന്ന തട്ടിന്റേയും ഭൂമിയുടേയും) മദ്ധ്യത്തിലുള്ള ആകാശത്തിൽ സ്ഥിതിചെയ്യുന്ന വായുവിനെ ആകാശമെന്നുതന്നെ പറയുന്നു. മഞ്ചങ്ങളിൽ ഇരിക്കുന്ന ആളുകൾ നിലവിളിക്കുമ്പോൾ മഞ്ചങ്ങൾ നിലവിളിക്കുന്നു എന്നു പറയാറുണ്ടല്ലോ. അവിടെ 'മഞ്ചങ്ങൾ' എന്നതിന് മഞ്ചത്തിൽ ഇരിക്കുന്നവർ എന്നു ലക്ഷണംകൊണ്ട് അർത്ഥം ഗ്രഹിക്കുന്നതുപോലെ ഇവിടെ 'ആകാശം' എന്നതിന് ആകാശത്തിലുള്ള വായു എന്ന് അർത്ഥം ഗ്രഹിക്കേണമെന്നു സാരം. ആ വായു അധിദൈവതമായ സമാനനാണ്. അതാണ് ശരീരത്തിലുള്ള സമാനനെ സഹായിച്ചുകൊണ്ടിരിക്കുന്നതു്. ശരീരത്തിലുള്ള സമാനനും, ശരീരത്തിനുള്ളിലുള്ള ആകാശത്തിൽത്തന്നെ സ്ഥിതിചെയ്യുന്നതുകൊണ്ട്, രണ്ടിനും സാമ്യമുണ്ട്. ഈ സാമ്യംകൊണ്ടാണ് ബാഹ്യനായ സമാനൻ ആഭ്യന്തരനായ സമാനനെ സഹായിക്കുന്നതു്. പൊതുവെ പുറമേയുള്ള വായു, വ്യാപിക്കുക എന്ന അംശത്തിൽ ഉള്ള സാധർമ്മ്യംനിമിത്തം, ശരീരസ്ഥനായ വ്യാനനെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നു. 8

ബ്രാഹ്മണം:--തേജോ ഹ വാ ഉദാനഃ-സ്തസ്മാദുപശാന്തതേജാഃ
പുനർഭവമിന്ദ്രിയൈർമ്മനസി സമ്പദ്യമാനൈഃ. 9

| | |
|---|---|
| തേജഃ ഹ വൈ | = പൊതുവേ പുറമേ തേജസ്സെന്നു പ്രസിദ്ധമായിട്ടുള്ളതു് |
| ഉദാനഃ | = ഉദാനൻ ആകുന്നു = തൻെറ പ്രകാശം കൊണ്ടു ശരീരത്തിലുള്ള ഉദാനവായുവിനെ അനുഗ്രഹിക്കുന്നു. |
| തസ്മാത് | = അതിനാൽ |
| ഉപശാന്തതേജാഃ | = ഉപശാന്തതേജസ്സായിട്ടുള്ളവൻ = സ്വാഭാവികമായ ചൂടു് കെട്ടുപോയിട്ടുള്ളവൻ |
| മനസി | = മനസ്സിൽ |
| സമ്പദ്യമാനൈഃ | = സമ്പദ്യമാനങ്ങളായ = പ്രവേശിക്കുന്ന |
| ഇന്ദ്രിയൈഃ | = ഇന്ദ്രിയങ്ങളോടുകൂടി = വാക്കു് മുതലായവയോടുകൂടി |
| പുനർഭവം | = പുനർഭവത്തെ = മറെറാരു ശരീരത്തെ |
| (പ്രതിപദ്യതേ) | = പ്രാപിക്കുന്നു. |

ഭാഷ്യം:—പുറമേ പൊതുവേ തേജസ്സെന്നു പ്രസിദ്ധമായിട്ടുള്ള വസ്തു, ശരീരത്തിലുള്ള ഉദാനവായുവിനെ, തൻെറ പ്രകാശം കൊണ്ടു് അനുഗ്രഹിക്കുന്നു. തേജഃസ്വഭാവനും ഉൽക്രമണത്തിനു കർത്തൃഭൂതനുമായ ഉദാനവായു, ബാഹ്യതേജസ്സിൻെറ അനുഗ്രഹമേററുകൊണ്ടാണു് ശരീരത്തിൽ സ്ഥിതിചെയ്യുന്നതു്. അതിനാൽ, ലോകത്തിലുള്ള പുരുഷനു്, ശരീരത്തിൽ സ്വതേയുള്ള ചൂടില്ലാതായിത്തീരുമ്പോൾ, ആയുസ്സു് ക്ഷയിച്ചിരിക്കുന്നു എന്നും, അവൻ മരിക്കുവാൻ പോകുന്നു എന്നും അറിയണം. അവൻെറ വാക്കു് മുതലായ ഇന്ദ്രിയങ്ങൾ മനസ്സിൽ പ്രവേശിക്കുകയും അവൻ അവയോടുകൂടി മറെറാരു ശരീരത്തെ പ്രാപിക്കയും ചെയ്യുന്നു. 9

ബ്രാഹ്മണം:—

യച്ചിത്തസ്തേനൈഷ പ്രാണമായാതി; പ്രാണസ്തേജസാ
യുക്തഃ സഹാത്മനാ യഥാസങ്കല്പിതം ലോകം നയതി. 10

| | |
|---|---|
| ഏഷഃ | = ഇവൻ = ഈ മരിക്കുവാൻപോകുന്നവൻ |
| യച്ചിത്തഃ | = ഏതുമാതിരി സങ്കല്പത്തോടുകൂടിയവനായിരിക്കുന്നുവോ, |
| തേന | = അതിനോടുകൂടി = ആ സങ്കല്പത്തോടുകൂടി |

| | |
|---|---|
| പ്രാണം | = പ്രാണനെ = മുഖ്യപ്രാണവൃത്തിയെ |
| ആയാതി | = പ്രാപിക്കുന്നു. |
| പ്രാണഃ | = പ്രാണൻ |
| തേജസാ | = തേജസ്സിനോട് = ഉദാനവൃത്തിയോട് |
| യുക്തഃ | = യുക്തനായിട്ട് = കൂടിയവനായിട്ട്, |
| ആത്മനാ സഹ | = ആത്മാവിനോടുകൂടി |
| യഥാസങ്കല്പിതം | = സങ്കല്പത്തിനനുസരിച്ചുള്ള |
| ലോകം | = ലോകത്തെ |
| നയതി | = നയിക്കുന്നു = പ്രാപിക്കുന്നു. |

ഭാഷ്യം:--മരണകാലത്തിൽ, ഏതുമാതിരി സങ്കല്പത്തോടു കൂടിയിരിക്കുന്നുവോ, ആ സങ്കല്പത്തോടും ഇന്ദ്രിയങ്ങളോടുംകൂടി മുഖ്യപ്രാണവൃത്തിയെ പ്രാപിക്കുന്നു. മരണകാലത്തിൽ ഇന്ദ്രിയ വൃത്തികളെല്ലാം ക്ഷീണിച്ച് മുഖ്യപ്രാണവൃത്തിയെ മാത്രം അവ ലംബിച്ച് സ്ഥിതിചെയ്യുന്നു എന്നു സാരം. അപ്പോഠം, മരിക്കു വാൻപോകുന്നവന്റെ ചാർച്ചക്കാർ തമ്മിൽ തമ്മിൽ, 'ശ്വാസമു ണ്ടു്, മരിച്ചിട്ടില്ല' എന്നൊക്കെ പറയും. ആ പ്രാണൻ തേജോരൂ പമായ ഉദാനവൃത്തിയെ കൈക്കൊണ്ടു്, സ്വാമിയും ഭോക്താവു മായ ആത്മാവോടുകൂടി, ആ ഭോക്താവിനെ, പുണ്യരൂപമാ യോ പാപരൂപമായോ ഉള്ള കർമ്മത്തിനുചേർന്നപടിക്കു്, സങ്ക ല്പമനുസരിച്ചുള്ള ലോകത്തിൽ എത്തിക്കുന്നു. 10

ബ്രാഹ്മണം:--യ ഏവം വിദ്വാൻ പ്രാണം വേദ, ന ഹാസ്യ
പ്രജാ ഹീയതേ ഽമൃതോ ഭവതി,
തദേഷ ശ്ലോകഃ 11

| | |
|---|---|
| യഃ വിദ്വാൻ | = ഏതൊരു വിദ്വാൻ |
| ഏവം | = ഇപ്രകാരം |
| പ്രാണം | = പ്രാണനെ |
| വേദ | = അറിയുന്നുവോ, |
| അസ്യ | = ഇവന്റ് |
| പ്രജാ | = സന്തതി |
| ന ഹീയതേ ഹ | = മുടങ്ങുകയില്ല. |
| അമൃതഃ | = അമൃതനായും |
| ഭവതി | = ഭവിക്കും. |
| തത് | = ആ അർത്ഥത്തിൽ ആണു് |
| ഏഷഃ ശ്ലോകഃ | = താഴെപ്പറയുന്ന ശ്ലോകം. |

ഭാഷ്യം:— മേൽപറഞ്ഞ വിശേഷണങ്ങളോടുകൂടിയ പ്രാണൻെറ ഉൽപത്തി മുതലായവ അറിയുന്നവനു് ഐഹികമായും ആമുഷ്മികമായുമുള്ള ഫലം പറയുന്നു— ഈ വിദ്വാനു് പുത്രപൗത്രാദിരൂപമായ സന്തതി ഒരിക്കലും മുടങ്ങിപ്പോകയില്ല. ശരീരം പതിച്ചതിൻെറശേഷം പ്രാണസായുജ്യം ലഭിച്ചു മരണമില്ലാത്തവനായിത്തീരുകയും ചെയ്യും. ഈ അർത്ഥത്തെ ചുരുക്കിപ്പറയുന്നതാണു് താഴെപ്പറയുന്ന മന്ത്രം. 11

മന്ത്രം:— ഉൽപത്തിമായതിം സ്ഥാനം
വിഭുത്വം ചൈവ പഞ്ചധാ
അദ്ധ്യാത്മം ചൈവ പ്രാണസ്യ
വിജ്ഞായാമൃതമശ്നുതേ
വിജ്ഞായാമൃതമശ്നുത ഇതി. 12

| | |
|---|---|
| പ്രാണസ്യ | = പ്രാണൻെറ |
| ഉൽപത്തിം | = ഉൽപത്തിയേയും = പരമാത്മാവിൽ നിന്നുള്ള ഉത്ഭവത്തേയും |
| ആയതിം | = ആയതിയേയും = മനസ്സിൻെറ സങ്കല്പം മുതലായതുകൊണ്ടുണ്ടാകുന്ന കർമ്മം നിമിത്തം ഈ ശരീരത്തിലുള്ള ആഗമനത്തേയും |
| സ്ഥാനം | = സ്ഥാനത്തേയും = സ്ഥിതിയേയും |
| പഞ്ചധാ | = അഞ്ചുവിധത്തിലുള്ള |
| വിഭുത്വം ച ഏവ | = ചക്രവർത്തിക്കെന്നപോലെയുള്ള സ്വാമിത്വത്തേയും |
| അധ്യാത്മം ച ഏവ | = ചക്ഷുസ്സു മുതലായവയുടെ രൂപത്തിൽ ശരീരത്തിലുള്ള അവസ്ഥാനത്തേയും |
| വിജ്ഞായ | = അറിഞ്ഞാൽ |
| അമൃതം | = അമൃതത്തെ = മരണമില്ലാത്ത അവസ്ഥയെ |
| അശ്നുതേ | = പ്രാപിക്കും |
| ഇതി | = എന്നു്. |

ഭാഷ്യം:— പരമാത്മാവിൽനിന്നുള്ള പ്രാണൻെറ ഉത്ഭവം, മനസ്സിൻെറ സങ്കല്പംകൊണ്ടുണ്ടാകുന്ന പുണ്യപാപരൂപമായ

കർമ്മംനിമിത്തം ഈ ശരീരത്തിൽ അതിൻെറ ആഗമനം, പായൂ, ഉപസ്ഥം മുതലായ സ്ഥാനങ്ങളിൽ അതിൻെറ സ്ഥിതി, ചക്രവത്തിക്കെന്നപോലെയുള്ള സ്വാമിത്വം — അതായതു പ്രാണവൃത്തിഭേദങ്ങളായ അപാനാദികളുടെ അഞ്ചുവിധത്തിലുള്ള സ്ഥാപനം — പുറമേ ആദിത്യാദിരൂപത്തിലും ശരീരത്തിൽ ചക്ഷുരാദിരൂപത്തിലും ഉള്ള അവസ്ഥാനം ഇവയെല്ലാമറിഞ്ഞാൽ മരണമില്ലാത്തനിലയിൽ എത്തും. 'വിജ്ഞായാമൃതമശ്നുതേ' എന്നു രണ്ടുതവണ പറഞ്ഞതു് അദ്ധ്യായമവസാനിച്ചു എന്നു കാണിപ്പാനാണ്.

അഥർവ്വവേദത്തിലുള്ള പ്രശ്നോപനിഷത്തിൽ
മൂന്നാം പ്രശ്നം കഴിഞ്ഞു.

## നാലാം പ്രശ്നം

ബ്രാഹ്മണം:—അഥ ഹൈനം സൗര്യായണീ ഗാർഗ്ഗ്യഃ പപ്രച്ഛ.

| | |
|---|---|
| അഥ | = അനന്തരം |
| സൗര്യായണീ | = സൗര്യായണിയായ |
| ഗാർഗ്ഗ്യഃ | = ഗാർഗ്ഗ്യൻ |
| ഏനം | = ഇവനോട്ട്=പിപ്പലാദനോട്ട് |
| പപ്രച്ഛ ഹ | = ചോദിച്ചു. |

ഭാഷ്യം:—അനന്തരം സൗര്യായണിയായ ഗാർഗ്ഗ്യൻ ഈ ആചാര്യനോടു ചോദിച്ചു. അപരവിദ്യകൊണ്ടു് അറിയേണ്ടതും, വ്യാകൃതവിഷയവും, സാധ്യസാധനരൂപവും, അനിത്യവുമായ സംസാരത്തെ സംബന്ധിച്ചു പറയാനുള്ളതെല്ലാം ആദ്യത്തെ മൂന്നു പ്രശ്നംകൊണ്ടു ചോദിക്കയും പറയുകയും ചെയ്തുകഴിഞ്ഞു. ഇനി, സാദ്ധ്യസാധനരൂപമല്ലാത്തതും, പ്രാണനല്ലാത്തതും, മനസ്സിന്നു് അഗോചരവും, ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കുവാൻ കഴിയാത്തതും, 1 ശിവവും, ശാന്തവും, വികാരഹീനവും, അക്ഷരവും, സത്യവും, പരവിദ്യകൊണ്ടു് അറിയേ

1 ശിവം = സുഖസ്വരൂപം, ശാന്തം = അനർത്ഥങ്ങൾ ഇല്ലാത്തതു്, വികാരഹീനം = ആറു ഭാവവികാരങ്ങൾ ഇല്ലാത്തതു്.

ണ്ടതും, പൂർണ്ണമായതുകൊണ്ടു പുരുഷൻ എന്നു പറയപ്പെടുന്നതും, അകത്തും പുറത്തും ഒന്നായിരിക്കുന്നതും ജന്മഹീനവുമായ വസ്തുവിനെ പറയണമെന്നുവച്ചു് ഇനിയുള്ള മൂന്നു ചോദ്യം തുടങ്ങുന്നു.

"യഥാസുദീപ്താൽ പാവകാദ്വിസ്ഫുലിങ്ഗാഃ സഹസ്രശഃ പ്രഭവന്തേ സരൂപാസ്തഥാ ƒ ക്ഷരാദ്വിവിധാഃ സോമ്യ! ഭാവാഃ പ്രജായന്തേ തത്ര ചൈവാപിയന്തി" എന്നുള്ളതുകൊണ്ടു്, ജ്വലിക്കുന്ന അഗ്നിയിൽനിന്നു പൊരികൾ ഉണ്ടാകുന്നതുപോലെ എല്ലാ ഭാവങ്ങളും ഏതു് അക്ഷരനിൽനിന്നാണോ ഉണ്ടാകുന്നതു്, അവനിൽതന്നെ ലയിക്കയുംചെയ്യുന്നു എന്നു രണ്ടാംമുണ്ഡകത്തിൽ പറഞ്ഞിട്ടുണ്ടു്. അക്ഷരബ്രഹ്മത്തിൽനിന്നു വേർതിരിഞ്ഞുപോകുന്ന ആ ഭാവങ്ങൾ എവയാണു്? വേർതിരിഞ്ഞതിന്റെശേഷം വീണ്ടും അതിൽതന്നെ ലയിക്കുന്നതെങ്ങനെ? ആ അക്ഷരത്തിന്റെ ലക്ഷണങ്ങൾ എന്തെല്ലാം? ഇതെല്ലാം പറയുന്നതിനായി ചോദ്യങ്ങളെ അവതരിപ്പിക്കുന്നു.

ബ്രാഹ്മണം:--

> ഭഗവ,ന്നേതസ്മിൻ പുരുഷേ കാനി സ്വപന്തി? കാന്യസ്മിൻ ജാഗ്രതി? കതര ഏഷ ദേവഃ സ്വപ്നാൻ പശ്യതി? കസ്യൈതത് സുഖം ഭവതി? കസ്മിൻ നു സർവേ സമ്പ്രതിഷ്ഠിതാ ഭവന്തീതി. 1

ഭഗവൻ! = അല്ലയോ ഭഗവാനേ!
ഏതസ്മിൻ പുരുഷേ = ഈ പുരുഷനിൽ—കൈകാൽ മുതലായവയോടുകൂടിയ മനുഷ്യനിൽ
കാനി = എവ = ഏതെല്ലാം കരണങ്ങൾ ആണു്
സ്വപന്തി = സ്വപ്പിക്കുന്നതു്? = ഉറങ്ങുന്നതു്? = തങ്ങളുടെ വ്യാപാരത്തിൽനിന്നു് ഉപരമിക്കുന്നതു്?
കാനി = ഏതെല്ലാം ആണു്,
അസ്മിൻ = ഇവനിൽ
ജാഗ്രതി = ജാഗരിക്കുന്നതു്? = സ്വവ്യാപാരത്തെ ചെയ്തുകൊണ്ടിരിക്കുന്നതു്?
കതരഃ ദേവഃ = ഏതു ദേവൻ ആണു്

| | |
|---|---|
| ഏഷഃ സ്വപ്നാൻ പശ്യതി | = ഈ സ്വപ്നങ്ങളെ കാണുന്നതു്? |
| ഏതത് സുഖം | = ഈ സുഖം = ജാഗ്രദ്വ്യാപാരവും സ്വപ്ന വ്യാപാരവും അടങ്ങിയതിന്റെശേഷം ഉണ്ടാകുന്ന വിശ്രമരൂപമായ സുഖം |
| കസ്യ ഭവതി | = ആർക്കാണു് ഉണ്ടാകുന്നതു്? |
| സർവേ | = എല്ലാം = കാര്യകരണങ്ങൾ എല്ലാം |
| കസ്മിൻ | = ആരിൽ ആണു് |
| പ്രതിഷ്ഠിതാഃ | = പ്രതിഷ്ഠിതങ്ങളാകുന്നതു്? = ഒന്നിച്ചു ചേർന്നുലയിച്ചുപോകുന്നതു്? |

ഭാഷ്യം:--അല്ലയോ ഭഗവാനേ! കൈകാൽ മുതലായവയോടുകൂടിയ ഈ പുരുഷനിൽ, നിദ്രാകാലത്തിൽ, ഏതെല്ലാം കരണങ്ങളാണു് തങ്ങളുടെ വ്യാപാരം നിൎത്തിവെയ്ക്കുന്നതു്? അപ്പോഴും സ്വവ്യാപാരം ചെയ്തുകൊണ്ടിരിക്കുന്നതു് ഏതെല്ലാമാണു്? കാര്യരൂപനായുള്ള ദേവനോ കരണരൂപനായുള്ള ദേവനോ ആരാണു് ഈ സ്വപ്നങ്ങൾ കാണുന്നതു്? ഉണൎന്നിരിക്കുമ്പോൾ ഉള്ള ദൎശനത്തിൽനിന്നു നിവൎത്തിച്ചവൻ, ജാഗ്രദവസ്ഥയിൽ കാണുന്നതുപോലെ, ഉറങ്ങുമ്പോഴും ശരീരത്തിനുള്ളിൽ കാണുന്ന കാഴ്ചയാണു് സ്വപ്നമെന്നു പറയുന്നതു്. അതു കാണുന്നതു്, കാര്യരൂപനായ ദേവനോ? അതോ കരണരൂപനായ ദേവനോ? എന്നു സാരം. ജാഗ്രദ്വ്യാപാരവും സ്വപ്നവ്യാപാരവും അടങ്ങിയതിനുശേഷം, വിഷയസമ്പൎക്കമില്ലാത്തതും, അതുകൊണ്ടുതന്നെ പ്രസന്നവും, നിരായാസ (വിശ്രമ) രൂപവും സത്യവും (നാശരഹിതവും) ആയ സുഖമുണ്ടാകുന്നതു് ആൎക്കാണു്? അപ്പോൾ, ജാഗ്രദ്വ്യാപാരത്തിൽനിന്നും സ്വപ്നവ്യാപാരത്തിൽനിന്നും വിരമിച്ചു്, കരണങ്ങൾ എല്ലാം ലയിച്ചു് ഒന്നായിച്ചേൎന്നു സ്ഥിതിചെയ്യുന്നതു് എവിടെയാണു്? പലമാതിരിയിലുള്ള പുഷ്പരസങ്ങൾ തേനിൽ എന്നപോലേയും, നദികൾ സമുദ്രത്തിൽ എന്നപോലേയും, തിരിച്ചറിയാൻ പാടില്ലാത്തവിധത്തിൽ ലയിച്ചു സ്ഥിതിചെയ്യുന്നതു് എവിടെയാണു്? എന്നു സാരം.

ഇവിടെ ഒരാക്ഷേപമുണ്ടാവാം--വേലക്കാർ ജോലികഴിഞ്ഞു വെയ്ക്കുന്ന അരിവാൾ മുതലായ ഉപകരണങ്ങൾപോലെ,

കരണങ്ങളെല്ലാം താന്താങ്ങളുടെ വ്യാപാരത്തിൽനിന്നു വിരമിച്ചു് വേറേ വേറേതന്നെ അതാതിന്റെ ഉപാദാനകാരണത്തിൽ സ്ഥിതിചെയ്യുന്നു എന്നുവിചാരിക്കുന്നതല്ലേ യുക്തം? സുഷുപ്തരായ ആളുകളുടെ കരണങ്ങൾ എവിടെ ഏകീഭാവത്തെ പ്രാപിക്കുമെന്നു്, പ്രശ്നകർത്താവിനു് ആശങ്കിപ്പാൻ അവകാശമെന്താണു്?

സമാധാനം:--ശങ്ക യുക്തംതന്നെ; എന്തെന്നാൽ, കരണങ്ങൾ, ഉണർന്നിരിക്കുന്ന അവസരത്തിൽ ഒരുമിച്ചു ചേർന്നുനില്ക്കുന്നവയും സ്വാമിയുടെ പ്രയോജനത്തിനുള്ളവയും പരതന്ത്രങ്ങളുമാകുന്നു; അതിനാൽ ഉറക്കത്തിലും, ഒരുമിച്ചുചേർന്നിരിക്കുന്നവ പരതന്ത്രങ്ങളായി ഇരിക്കുമെന്നുള്ളതുകൊണ്ടുതന്നെ അവ എവിടെ എങ്കിലും ഏകീഭവിക്കുമെന്നാണു് ന്യായമായി വിചാരിക്കേണ്ടതു്. അതിനാൽ ആശങ്ക ന്യായമായിട്ടുള്ളതും ഈ പ്രശ്നം ആശങ്കയ്ക്കു് അനുരൂപമായിട്ടുള്ളതുംതന്നെ. ഇവിടെ കാര്യകാരണസങ്ഘാതം സുഷുപ്തികാലത്തിലും ലയിക്കുന്നതാരിലോ അവൻ എങ്ങനെ എല്ലാമുള്ളവനെന്നും മററും അറിയുന്നതിനായിട്ടാണു് ''കസ്മിൻ സർവേ പ്രതിഷ്ഠിതാഃ'' എന്നു ചോദിക്കുന്നതു്. 1

ബ്രാഹ്മണം:--തസ്മൈ സ ഹോവാച:--യഥാ ഗാർഗ്ഗ്യ!മരീചയോ ഽ ർക്കസ്യാസ്തം ഗച്ഛതഃ സർവാ ഏതസ്മിംസ്തേജോമണ്ഡല ഏകീഭവന്തി, താഃ പുനഃ പുനരുദയതഃ പ്രചരന്ത്യേവം ഹ വൈ തൽ സർവം പരേ ദേവേ മനസ്യേകീഭവന്തി; താഃ പുനഃ പുനരുദയതഃ പ്രചരന്തി; ഏവം ഹ വൈ തത് സർവം പരേ ദേവേ മനസ്യേകീഭവന്തി, തേന തർഹ്യേഷ പുരുഷോ ന ശൃണോതി, ന പശ്യതി, ന ജിഘ്രതി, ന രസയതേ, ന സ്പൃശതേ, നാഭിവദതേ, നാ ഽ ഽ ദത്തേ, നാ ഽ ഽ നന്ദയതേ, ന വിസൃജതേ, നേയായതേ, സ്വപിതീത്യാചക്ഷതേ. 2

| | |
|---|---|
| തസ്മൈ | = അവനു് = ആ ഗാർഗ്ഗ്യനു് |
| സഃ | = അവൻ = ആചാര്യൻ |
| ഉവാച ഹ | = പറഞ്ഞുകൊടുത്തു. |
| ഗാർഗ്ഗ്യ! | = അല്ലയോ ഗാർഗ്ഗ്യ! |

| | |
|---|---|
| യഥാ | = ഏതുപ്രകാരമാണോ |
| അസ്തം ഗച്ഛതഃ | = അസ്തത്തെ ഗമിക്കുമ്പോൾ = അസ്തമിക്കുമ്പോൾ |
| അർക്കസ്യ | = അർക്കന്റെ = ആദിത്യന്റെ |
| മരീചയഃ സർവാഃ | = മരീചികൾ (രശ്മികൾ) എല്ലാം |
| ഏതസ്മിൻ തേജോമണ്ഡലേ | = ഈ തേജോരാശിരൂപമായ മണ്ഡലത്തിൽ |
| ഏകീഭവന്തി | = ഏകീഭവിക്കയും |
| താഃ | = അവ = ആ രശ്മികൾ |
| പുനഃ പുനഃ | = പിന്നെയും പിന്നെയും |
| ഉദയതഃ | = ഉദിക്കുമ്പോൾ |
| പ്രചരന്തി | = പ്രചരിക്കുകയും ചെയ്യുന്നതു് |
| ഏവം ഹ വൈ | = ഇപ്രകാരംതന്നെയാണു് |
| തത് സർവ്വം | = അതെല്ലാം = വിഷയങ്ങൾ ഇന്ദ്രിയങ്ങൾ മുതലായവ എല്ലാം |
| പരേ | = പരവും = പ്രകൃഷ്ടവും (മേലാവായുള്ളതു്) |
| ദേവേ | = ദേവനം = ദ്യോതനമുള്ളതുമായ |
| മനസി | = മനസ്സിൽ |
| ഏകീഭവന്തി | = ഒന്നിക്കുന്നു. |
| തേന | = അതിനാൽ |
| തർഹി | = അപ്പോൾ = ഉറങ്ങുന്ന സമയത്തിൽ |
| ഏഷഃ പുരുഷഃ | = ഈ പുരുഷൻ = ദേവദത്തനെന്നും മററും നാം പറയുന്ന പുരുഷൻ |
| ന ശൃണോതി | = ശ്രവിക്കുന്നില്ല = കേൾക്കുന്നില്ല |
| ന പശ്യതി | = കാണുന്നില്ല |
| ന ജിഘ്രതി | = ഘ്രാണിക്കുന്നില്ല |
| ന രസയതേ | = രസത്തെ അറിയുന്നില്ല |
| ന സ്പൃശതേ | = സ്പർശിക്കുന്നില്ല |
| ന അഭിവദതേ | = പറയുന്നില്ല |
| ന ആദത്തേ | = എടുക്കുന്നില്ല |
| ന ആനന്ദയതേ | = ആനന്ദിക്കുന്നില്ല |
| ന വിസൃജതേ | = വിസർജ്ജിക്കുന്നില്ല |
| 1 ന ഈയായതേ | = ഗമിക്കുന്നില്ല. |

1 ‘ഈയായതേ’ എന്നത് ‘ഇൺഗതൗ’ എന്ന ധാതുവിന്റെ ‘യങ’ന്ത രൂപമാണു്. സ്വരാദിയായ ധാതുവിനു ‘യങ്’ പ്രത്യയം ഛാന്ദസം.

'സ്വപിതി' ഇതി = 'ഉറങ്ങുന്നു' എന്നു്
ആ ചക്ഷതേ = ലൗകികന്മാർ പറയുന്നു.

ഭാഷ്യം:--ആ ഗാർഗ്ഗ്യനോടു് ആചാര്യൻ പറഞ്ഞു:-- ഗാർഗ്ഗ്യ! നീ ചോദിച്ചതു ഞാൻ പറഞ്ഞുതരാം; കേട്ടുകൊള്ളുക--അസ്തമിക്കുന്ന സമയം സൂര്യൻെറ രശ്മികളെല്ലാം തേജോരാശിരൂപമായ മണ്ഡലത്തിൽ, വേർതിരിച്ചറിവാൻ പാടില്ലാത്തവിധത്തിൽ ലയിക്കുകയും, പിന്നെയും ഉദിക്കുമ്പോൾ വീണ്ടും അതിൽനിന്നു പുറപ്പെട്ടു ചിതറുകയും ചെയ്യുന്നതെങ്ങനെയോ, അതുപോലെതന്നെ വിഷയങ്ങൾ, ഇന്ദ്രിയങ്ങൾ മുതലായവ എല്ലാം സ്വപ്നകാലത്തിൽ തങ്ങളുടെ 1 പരദേവനായ മനസ്സിൽ ലയിച്ചു ഒന്നായിത്തീരുകയും, ഉണരുമ്പോൾ മനസ്സിൽനിന്നുതന്നെ പുറപ്പെട്ടു് താന്താങ്ങളുടെ വ്യാപാരത്തിനായിപ്പോകയും ചെയ്യുന്നു. ശബ്ദം മുതലായ വിഷയങ്ങളെ അറിയുന്നതിനുള്ള കരണങ്ങളായ ശ്രോത്രാദികൾ, സ്വപ്നകാലത്തിൽ മനസ്സിൽ ലയിച്ചു ഒന്നായിപ്പോയതുപോലെ, താന്താങ്ങളുടെ വ്യാപാരങ്ങളിൽനിന്നു വിരമിക്കുന്നതിനാൽ, അപ്പോൾ, ദേവദത്തനെന്നും മററും നാം പറയുന്ന ഈ പുരുഷൻ, കേൾക്കുന്നില്ല, കാണുന്നില്ല; ഘ്രാണിക്കയോ രസമറിയുകയോ സ്പർശിക്കയോ ചെയ്യുന്നില്ല; പറയുന്നുമില്ല, എടുക്കുന്നുമില്ല; ആനന്ദിക്കയാകട്ടെ, വിസർജ്ജിക്കയാകട്ടെ, ഗമിക്കയാകട്ടെ ചെയ്യുന്നില്ല; അപ്പോൾ ആ പുരുഷൻ 'ഉറങ്ങുന്നു' എന്നു ലൗകികന്മാർ പറയുന്നു. 2

ബ്രാഹ്മണം:--

പ്രാണാഗ്നയ ഏവൈതസ്മിൻ പുരേ ജാഗ്രതി, ഗാർഹ-
പത്യോ ഹ വാ ഏഷോ ƒ പാനോ, വ്യാനോ ƒ ന്വാ
ഹാര്യപചനോ, യദ്ഗാർഹപത്യാൽ പ്രണീയതേ
പ്രണയനാദാഹവനീയഃ പ്രാണഃ. 3

ഏതസ്മിൻ പുരേ = ഈ ശരീരമാകുന്ന പട്ടണത്തിൽ
പ്രാണാഗ്നയഃ ഏവ = പ്രാണാഗ്നികൾതന്നെയാണു് = പ്രാണൻ മുതലായ അഞ്ചു വായുക്കൾതന്നെയാണു്

1 ചക്ഷുരാദികളായ ദേവന്മാർ മനസ്സിനു് അധീനരായതിനാൽ, മനസ്സു പരവും ദ്യോതനമുള്ളതുകൊണ്ടു ദേവനും ആകുന്നു.

| | |
|---|---|
| ജാഗ്രതി | = ഉണർന്നിരിക്കുന്നതു്. |
| ഏഷഃ അപാനഃ | = ഈ അപാനൻ |
| ഗാർഹപത്യഃ ഹ വൈ | =ഗാർഹപത്യൻതന്നെയാകുന്നു. |
| വ്യാനഃ | = വ്യാനൻ |
| അന്വാഹാര്യപചനഃ | = അന്വാഹാര്യപചനൻ=ദക്ഷിണാഗ്നി ആകുന്നു. |
| പ്രണയനാൽ | = പ്രണയനമായ=ആഹവനീയാഗ്നിയേ വേർപെടുത്തി എടുക്കുന്ന |
| ഗാർഹപത്യാത് | = ഗാർഹപത്യനിൽനിന്നു് |
| പ്രണീയതേ ഇതി യത് തസ്മാൽ | = പ്രണയിക്കപ്പെടുന്നു എന്നതുകൊണ്ടു് = വേർപെടുത്തി നയിക്കപ്പെടുന്നതിനാൽ |
| പ്രാണഃ | = പ്രാണൻ |
| ആഹവനീയഃ | = ആഹവനീയനാകുന്നു=ദക്ഷിണാഗ്നി ആകുന്നു. |

ഭാഷ്യം:--ശ്രോത്രം മുതലായ കരണങ്ങൾ ഉറങ്ങിക്കഴിഞ്ഞതിൻെറശേഷം, ഒൻപതുവാതിലുള്ള ഈ പുരത്തിൽ--ശരീരത്തിൽ--ഉണർന്നിരിക്കുന്നതു് പ്രാണൻ തുടങ്ങിയുള്ള അഞ്ചു വായുക്കളാകുന്ന അഗ്നികൾതന്നെയാണു്. അഗ്നികളോടു വായുക്കൾക്കുള്ള സാമ്യം പ്രമാണിച്ചാണു് വായുക്കളെ അഗ്നികളെന്നുതന്നെ പറഞ്ഞതു്. ആ സാമ്യം എന്തെന്നു പറയുന്നു:--അപാനൻ എന്ന ഈ വായു ഗാർഹപത്യാഗ്നിയുടെ സ്ഥാനത്തു് ഇരിക്കുന്നു. (ഗാർഹപത്യൻ എന്നതു് അഗ്നിഹോത്രികൾ സൂക്ഷിക്കുന്ന പരിശുദ്ധാഗ്നിയാകുന്നു.) എന്തെന്നാൽ അഗ്നിഹോത്രകാലത്തിൽ ഹോമദ്രവ്യങ്ങളെ നിക്ഷേപിക്കുന്നതിനായി, ഗാർഹപത്യനിൽനിന്നു് ആഹവനീയൻ എന്ന ഒരഗ്നിയെ വേർപെടുത്തി മറെറാരു സ്ഥാനത്തു സ്ഥാപിക്കാറുണ്ടു്. അതുപോലെ ഉറങ്ങുന്നവൻെറ അപാനവൃത്തിയിൽനിന്നു് വേർപെടുത്തിക്കൊണ്ടുപോരുന്നതാണെന്നു തോന്നുമാറു് പ്രാണൻ മുഖത്തിലും നാസികയിലുംകൂടി സഞ്ചരിക്കുന്നു. അതിനാൽ പ്രാണൻ ആഹവനീയാഗ്നിയുടെ സ്ഥാനംവഹിക്കുന്നു. ഈ ആഹവനീയനെ എടുത്തുകൊണ്ടുവരുന്നതു് അപാനനിൽ നിന്നാകയാൽ അതിനു ഗാർഹപത്യൻെറ സ്ഥാനവും യുക്തംതന്നെ. വ്യാനനാകട്ടെ, ഹൃദയത്തിൽനിന്നു് വലത്തുവശത്തുള്ള സുഷിരത്തിൽ

കൂടി വെളിക്കുപോകുന്നതുനിമിത്തം ദക്ഷിണദിക്കിനോടു സംബന്ധമുള്ളതിനാൽ, ദക്ഷിണാഗ്നിതന്നെ. 3

ബ്രാഹ്മണം:--യദുച്ഛ്വാസനിശ്വാസാവാഹുതീ സമം നയതീതി-
സ സമാനഃ; മനോ ഹവാവ യജമാന;ഇഷ്ടഫല-
മേവോ ദാനഃ; സ ഏനം യജമാനമഹരഹർബ്രഹ്മ
ഗമയതീതി. 4

| | |
|---|---|
| യത് | = യാതൊന്നുഹേതുവായിട്ടു് |
| ഉച്ഛ്വാസനിശ്വാസൗ | = ഉച്ഛ്വാസനിശ്വാസങ്ങളാകുന്ന |
| ആഹുതീ | = രണ്ടു് ആഹുതികളെ |
| സമം | = ഒരുപോലെ |
| നയതി | = നയിക്കുന്നുവോ, |
| ഇതി | = അതിനാൽ |
| സഃ സമാനഃ | = ആ സമാനൻ |
| (ഹോതാ) | = ഹോതാവാകുന്നു. |
| മനഃ ഹവാവ | = മനസ്സുതന്നെയാണു് |
| യജമാനഃ | = യജമാനൻ. |
| ഉദാനഃ | = ഉദാനൻ |
| ഇഷ്ടഫലം ഏവ | = ഇഷ്ടഫലംതന്നെ = യാഗഫലംതന്നെ. |
| സഃ | = അവൻ = ആ ഉദാനൻ |
| ഏനം | = ഇവനെ = മനസ്സാകുന്ന ഈ യജമാനനെ |
| അഹരഹഃ | = ദിവസംതോറും (സുഷുപ്തികാലത്തിൽ) |
| ബ്രഹ്മ | = ബ്രഹ്മത്തെ |
| ഗമയതി | = പ്രാപിക്കുന്നു. |

ഭാഷ്യം:--ഇവിടെ രണ്ടു് അഗ്നിഹോത്രാഹുതികളെപ്പോലെ, നിത്യവും ഉച്ഛ്വാസനിശ്വാസങ്ങളെ സമമായി നയിച്ചു ശരീരത്തെ നിലനിർത്തുന്നതിനാൽ, സമാനനെന്നു പറയുന്ന ആ വായു ഹോതാവാകുന്നു. വായുക്കളെ എല്ലാം അഗ്നികളാണെന്നു മുമ്പു പറഞ്ഞുവെങ്കിലും, ആഹുതികളെ നയിക്കുക എന്ന സാമ്യത്തെ മുൻനിർത്തി ഇവിടെ സമാനനു ഹോതൃത്വം കല്പിച്ചിരിക്കുന്നു. അതിനാൽ വിദ്വാൻെറ (ജ്ഞാനിയുടെ) ഉറക്കം പോലും അഗ്നിഹോത്രഹവനമാകുന്നു എന്നും, അതുകൊണ്ടു്, ജ്ഞാനി യാതൊരു കർമ്മവുംചെയ്യുന്നില്ലെന്നു വിചാരിക്കരു

ത്തെന്നും അഭിപ്രായം. ''സർവ്വദാ സർവ്വാണി ഭൂതാനി വിചിനു ന്ത്യപി സ്വപതഃ'' (ജ്ഞാനി ഉറങ്ങുമ്പോഴും അവൻെറ എല്ലാ ഭൂതങ്ങളും അഗ്നിചയനം ചെയ്യുന്നു) എന്നു വാജസനേയക ത്തിലും പറഞ്ഞിട്ടുണ്ട്. പ്രാണാഗ്നികൾ ഉണന്നിരിക്കുമ്പോൾ, ബാഹ്യങ്ങളായ കരണങ്ങളേയും വിഷയങ്ങളേയും ഉപസംഹ രിച്ച്, അഗ്നിഹോത്രഫലമായ സ്വർഗ്ഗത്തിൻെറ സ്ഥാനം വഹിക്കുന്ന ബ്രഹ്മത്തെ ഗമിക്കുവാൻ ഇച്ഛിക്കുന്ന മനസ്സ് യജമാ നൻ ആകുന്നു. യജമാനനെപ്പോലെ, കാര്യങ്ങൾ നടത്തുന്നതി ൽ പ്രാധാന്യത്തോടുകൂടി പെരുമാറുന്നതുകൊണ്ടും, സ്വർഗ്ഗത്തി ലേക്കെന്നപോലെ ബ്രഹ്മത്തിലേക്കു പോവാൻ തുടങ്ങുന്നതു കൊണ്ടും ആണ് മനസ്സിനെ യജമാനനായി കല്പിച്ചിരിക്കുന്ന തു്. ഇവിടെ ഉദാനവായു യാഗഫലം തന്നെ. എന്തെന്നാൽ ഇഷ്ടപ്രാപ്തിക്കു നിമിത്തം ഉദാനനാകുന്നു. അതെങ്ങനെ എന്നു പറയുന്നു:--ആ ഉദാനൻ, ദിവസംതോറും, മനസ്സാകുന്ന ഈ യജമാനനെ, സ്വപ്നവൃത്തിയിൽനിന്നും മാററിയിട്ട്, സുഷു പ്തികാലത്തിൽ, സ്വർഗ്ഗത്തെ എന്നപോലെ അക്ഷരമായ ബ്രഹ്മത്തെ പ്രാപിപ്പിക്കുന്നു. അതുകൊണ്ടാണ് ഉദാനൻ യാഗ ഫലത്തിൻെറ സ്ഥാനംവഹിക്കുന്നു എന്നു പറഞ്ഞതു്. ഉദാനൻ സുഷുമ്നാനാഡിയിൽ സഞ്ചരിക്കുന്ന വായുവാകയാൽ, അതു് മനസ്സിനെ ആ നാഡിയിൽ പ്രവേശിപ്പിച്ചിട്ട് അതിലുള്ള ബ്രഹ്മത്തെ പ്രാപിപ്പിക്കുന്നു എന്നു സാരം 4

ഭാഷ്യം:--ഇങ്ങനെ വിദ്വാന്, ശ്രോത്രാദികൾ അവയുടെ വ്യാപാരങ്ങളിൽനിന്നു വിരമിക്കുന്ന സമയംമുതൽ ഉറങ്ങി ഉണ രുന്നതുവരെ, എല്ലാ യാഗഫലങ്ങളുടേയും അനുഭവം ഉണ്ടാകുന്നു എന്നുമാത്രമല്ലാതെ, മേൽപറഞ്ഞ അഗ്നിഹോത്രകർമ്മം, അവി ദ്വാന്മാർക്കു കർമ്മങ്ങൾ അനർത്ഥഹേതുക്കളായി തീരുന്നതു പോലെ വിദ്വാന് അനർത്ഥഹേതുവല്ല, എന്നു വിദ്വത്തയെ (വിദ്യയെ) സ്തുതിക്കയാണ് ഇവിടെ ചെയ്യുന്നതു്. അല്ലാതെ, വിദ്വാനു ശ്രോത്രാദികളുടെ ഉപരമവും മററും വിധിക്കയല്ല. എന്തെന്നാൽ ശ്രോത്രാദികൾ ഉറങ്ങുക, ജാഗ്രത്സ്വപ്നങ്ങളിൽ പ്രാണാഗ്നികൾ ഉണർന്നിരിക്ക, മനസ്സു സ്വാതന്ത്ര്യത്തെ അനു ഭവിച്ചുകൊണ്ടു ദിവസംതോറും സുഷുപ്തിയെ പ്രാപിക്ക ഇവ യെല്ലാം വിദ്വാനുമാത്രമല്ല ഉള്ളതു്; മാറിമാറി ജാഗ്രത്സ്വപ്നസു ഷുപ്തികളെ പ്രാപിക്ക എന്നതു് എല്ലാ പ്രാണികൾക്കും ഒരു

പോലെ ഉള്ളതാണു്. അതിനാൽ ഇതു വിദ്വാന്മാരെ സ്തുതിക്കതന്നെയാണെന്നു് വിചാരിക്കുന്നതാണു് യുക്തം.

'ഏതു ദേവനാണു് സ്വപ്നങ്ങളെ കാണുന്നതു്?' എന്നു ചോദിച്ചതിനു് ഉത്തരം പറയുന്നു:—

ബ്രാഹ്മണം:—അത്രൈഷ ദേവഃ സ്വപ്നേ മഹിമാനമനുഭവതി:-
യദ്ദൃഷ്ടം ദൃഷ്ടമനുപശ്യതി, ശ്രുതംശ്രുതമേവാർത്ഥ-
മനുശൃണോതി, ദേശദിഗന്തരൈശ്ച പ്രത്യനുഭൂതം
പുനഃപുനഃ പ്രത്യനുഭവതി, ദൃഷ്ടം ചാദൃഷ്ടം ച,
ശ്രുതം ചാശ്രുതം ചാ,നുഭൂതം ചാ,നനുഭൂതം ച,
സച്ചാസച്ച, സർവം പശ്യതി, സർവഃ പശ്യതി. 5

| | |
|---|---|
| അത്ര | = ഈ സമയത്തിൽ = സുഷുപ്തിക്കുമുമ്പു ശ്രോത്രാദികരണങ്ങൾ സ്വസ്വവ്യാപാരങ്ങളിൽനിന്നു വിരമിച്ചിരിക്കയും ദേഹരക്ഷയ്ക്കായി പ്രാണവായു ഉണർച്ചയോടുകൂടിയിരിക്കയും ചെയ്യുന്ന സമയത്തിൽ, |
| ഏഷഃ ദേവഃ | = മനസ്സാകുന്ന ഈ ദേവൻ |
| സ്വപ്നേ | = സ്വപ്നത്തിൽ |
| മഹിമാനം | = മഹിമാവിനെ=വിഭൂതിയെ 1 |
| അനുഭവതി | = അനുഭവിക്കുന്നു. |
| യത് | = എന്തെന്നാൽ |
| ദൃഷ്ടം ദൃഷ്ടം | = മുമ്പു് കൂടെക്കൂടെ കണ്ടിട്ടുള്ളതിനെ |
| അനുപശ്യതി | = വീണ്ടും വീണ്ടും കാണുന്നു. |
| ശ്രുതം ശ്രുതം | = മുമ്പു പലപ്പോഴും കേട്ടിട്ടുള്ള |
| അർത്ഥം ഏവ | = അർത്ഥത്തെത്തന്നെ = വിഷയത്തെത്തന്നെ |
| അനുശൃണോതി | = പിന്നെയും പിന്നെയും കേൾക്കുന്നു. |
| പ്രത്യനുഭൂതം | = മുമ്പു് പലതവണ അനുഭവിച്ചിട്ടുള്ളതിനെ |
| പുനഃ പുനഃ | = പിന്നെയും പിന്നെയും |
| പ്രത്യനുഭവതി ച | = പ്രത്യനുഭവിക്കയും ചെയ്യുന്നു. |

1 താൻ പലതായിപ്പിരിയുക. ഇവിടെ മനസ്സു് പല വിഷയങ്ങളായും വിഷയികളായും പിരിയുന്നതു്.

ദൃഷ്ടം ച അദൃഷ്ടം ച = കണ്ടിട്ടുള്ളതിനേയും കണ്ടിട്ടില്ലാത്തതിനേയും

ശ്രുതം ച അശ്രുതം ച = കേട്ടിട്ടുള്ളതിനേയും കേട്ടിട്ടില്ലാത്തതിനേയും

അനുഭൂതം ച
അനനുഭൂതം ച } = അനുഭവിച്ചിട്ടുള്ളതിനേയും അനുഭവിച്ചിട്ടില്ലാത്തതിനേയും

സത് ച അസത് ച = ഉള്ളതിനേയും ഇല്ലാത്തതിനേയും എന്നു വേണ്ട,

സർവം = എല്ലാത്തിനേയും

പശ്യതി = കാണുന്നു.

സർവഃ = സർവനായിട്ടും = സർവകരണസ്വരൂപനായിട്ടും

പശ്യതി = കാണുന്നു.

ഭാഷ്യം:--ശ്രോത്രാദികരം താന്താങ്ങളുടെ വ്യാപാരങ്ങളിൽ നിന്നു വിരമിച്ചിരിക്കയും, ദേഹരക്ഷയ്ക്കായി പ്രാണവായുക്കരം ഉണർച്ചയോടുകൂടിയിരിക്കയും ചെയ്യുന്ന, സുഷുപ്തിക്കുമുമ്പുള്ള സമയത്തിൽ, മനസ്സാകുന്ന ഈ ദേവൻ ആദിത്യൻ തന്റെ രശ്മികളെ എന്നപോലെ, ശ്രോത്രാദികരണങ്ങളെ തന്നിൽ അടക്കിക്കൊണ്ട്, സ്വപ്നത്തിൽ മഹിമാവിനെ അനുഭവിക്കുന്നു--കാണുന്ന വസ്തുക്കളായിട്ടും കാണുന്നവനായിട്ടും പലതായി തീരുക എന്ന വിഭൂതിയെ, അനുഭവിക്കുന്നു.

ഇവിടെ പൂർവപക്ഷം--മഹിമാവിനെ അനുഭവിക്കുന്നതിൽ അനുഭവിക്കുന്ന ആരംക്കുള്ള കരണമല്ലേ മനസ്സ്? കരണം കർത്തൃപരതന്ത്രവുമാണല്ലോ. അങ്ങനെയിരിക്കെ, മനസ്സ് സ്വാതന്ത്ര്യത്തോടുകൂടി മഹിമാവിനെ അനുഭവിക്കുന്നു എന്നു പറയുന്നതു് എങ്ങനെ? സ്വാതന്ത്ര്യമുള്ളതു് ക്ഷേത്രജ്ഞനല്ലേ?

സമാധാനം--ഈ ദോഷം പറയാൻ പാടില്ല. ക്ഷേത്രജ്ഞന്റെ സ്വാതന്ത്ര്യം മനസ്സാകുന്ന ഉപാധിനിമിത്തം ഉണ്ടാകുന്നതാണു്. പരമാർത്ഥത്തിൽ, ക്ഷേത്രജ്ഞൻ സ്വതേ ഉറങ്ങുകയോ ഉണർന്നിരിക്കയോ ചെയ്യുന്നില്ലല്ലോ. അവന്റെ ജാഗരണവും സ്വപ്നവും മനസ്സാകുന്ന ഉപാധിനിമിത്തം ഉണ്ടാകുന്നതു മാത്ര

മാണു് (മനസ്സു് ബാഹ്യേന്ദ്രിയങ്ങളോടു ചേർന്നിരിക്കുമ്പോൾ ജാഗരണവും, തനിയേ സ്ഥിതിചെയ്യുമ്പോൾ സ്വപ്നവും ഉണ്ടാകുന്നു) എന്നു് ''സ ധീഃ സ്വപ്നോ ഭൂത്വാ ധ്യായതീവ ലേലായതീവ'' (മനസ്സു് സ്വപ്നമായിത്തീൎന്നിട്ടു്, ധ്യാനിക്കുന്നതുപോലെയും പല വടിവിൽ ക്രീഡിക്കുന്നതുപോലെയും ഇരിക്കുന്നു) എന്നുള്ള ഭാഗംകൊണ്ടു് വാജസനേയകത്തിൽ പറഞ്ഞിട്ടുണ്ടു്. അതിനാൽ, മനസ്സിന്നു വിഭൂതിയെ അനുഭവിക്കുന്നവിഷയത്തിൽ സ്വാതന്ത്ര്യം പറഞ്ഞതു് ശരിതന്നെ.

ഇനി ഇവിടെ ക്ഷേത്രജ്ഞൻ സ്വപ്നകാലത്തിലും മനസ്സാകുന്ന ഉപാധിയോടുകൂടിയിരിക്കുന്നു എന്നു പറയുന്നപക്ഷം, അതു് സ്വപ്നകാലത്തിൽ ക്ഷേത്രജ്ഞൻ സ്വയംജ്യോതിസ്സാണെന്നു പറയുന്ന വേറേ ശ്രുതിയുള്ളതിന്നു വിരുദ്ധമാകുമെന്നും, അതിനാൽ, ''അത്രൈഷ ദേവഃ'' എന്നുള്ളിടത്തുള്ള 'ദേവ'ശബ്ദത്തിന്നു മനസ്സെന്നൎത്ഥം പറയാതെ ക്ഷേത്രജ്ഞൻ എന്നു പറകയാണു വേണ്ടതെന്നും ചിലർ പറയുന്നുണ്ടു്. അതും ശരിയല്ല; ശ്രുതിയുടെ അർത്ഥം വേണ്ടുംവണ്ണം മനസ്സിലാകായ്കനിമിത്തമുള്ള തെററിദ്ധാരണകൊണ്ടാണു് അവർ അങ്ങനെ പറയുന്നതു്. എന്തെന്നാൽ സ്വയം ജ്യോതിഷ്ട്വംമുതൽ മോക്ഷംവരെയുള്ള എല്ലാ വ്യവഹാരവും മനസ്സു് മുതലായ ഉപാധികളെക്കൊണ്ടുണ്ടാവുന്നതാകയാൽ അവിദ്യാവിഷയംതന്നെയാകുന്നു. ''യത്ര വാ അന്യദിവ സ്യാത് തത്രാ ഽ ന്യോ ഽ ന്യത് പശ്യേത്. മാത്രാസംസർഗ്ഗസ്ത്വസ്യ ഭവതി'' (എപ്പോഴാണോ വേറേ ഒരു വസ്തു ഉള്ളതു് അപ്പോൾ ഒരാൾ ആ വേറേയുള്ള വസ്തുവിനെ ദർശിച്ചു എന്നുവരാം. എന്നാൽ, അവന്നു് ദൃശ്യത്തോടു സംബന്ധമുണ്ടാകയില്ല.) ''തത്ര ത്വസ്യ സർവ്വമാത്മൈവാഭൂത് തത് കേന കം പശ്യേത്'' (എന്നാൽ, എപ്പോൾ ഇവന്നു് എല്ലാം താൻതന്നെ ആയിത്തീരുന്നുവോ, അപ്പോൾ എന്തുകൊണ്ടു് ആരെയാണു് കാണുന്നതു്?) എന്നു തുടങ്ങിയുള്ള ശ്രുതികളിൽനിന്നു് ഈ അർത്ഥമാണു് സിദ്ധിക്കുന്നതു്. അതിനാൽ മേല്പറഞ്ഞപ്രകാരമുള്ള ആശങ്ക, മന്ദബ്രഹ്മവിത്തുകൾക്കല്ലാതെ, എല്ലാം ഒരേ ആത്മാവുതന്നെ എന്നു് അറിയുന്നവൎക്കുണ്ടാകയില്ല.

ഇനിയും പൂർവ്വപക്ഷം:—സ്വയംജ്യോതിസ്സാണെന്നു പറയുന്നതിന്നു മനസ്സു് മുതലായവ ഇല്ലാതിരിക്കേണ്ട ആവശ്യമില്ലെങ്കിൽ ''അത്രായം പുരുഷഃ സ്വയംജ്യോതിഃ'' (സ്വപ്നകാല

ത്തിൽ ഈ പുരുഷൻ സ്വയംജ്യോതിസ്സാകുന്നു) എന്നുള്ള ശ്രുതിയിൽ 'സ്വപ്നകാലത്തിൽ' എന്നുള്ള വിശേഷണം അർത്ഥമില്ലാത്തതായിത്തീരുമല്ലോ; എന്തെന്നാൽ, ഉണർന്നിരിക്കുമ്പോഴും സ്വയംജ്യോതിസ്സാണെന്നു പറയാമല്ലോ.

സമാധാനം:--ഈ ആക്ഷേപം നിസ്സാരമാകുന്നു; മനസ്സില്ലെന്നുവച്ചാൽതന്നെയും, ''യ ഏഷോ ƒന്തർഹൃദയ ആകാശസ്തസ്മിൻ ശേതേ'' (ഹൃദയാന്തർഭാഗത്തിലുള്ള ആകാശത്തിലാണ് ഈ പുരുഷൻ ശയിക്കുന്നതു്) എന്നുള്ള ശ്രുതി അനുസരിച്ച ഹൃദയാകാശവും അതുകൊണ്ടുണ്ടാകുന്ന പരിച്ഛേദവും (അതിർതിരിപ്പും) സ്വപ്നകാലത്തിലും ഉള്ളതിനാൽ നിങ്ങൾക്കും സ്വയംജ്യോതിഷ്ടം പറവാൻ തീരെ നിവൃത്തിയില്ല.

പൂർവ്വപക്ഷി:--സത്യംതന്നെ; ഈ ദോഷമുണ്ടു്; സ്വപ്നത്തിൽ പൂർണ്ണമായ സ്വയംജ്യോതിഷ്ടമില്ല, അതു സുഷുപ്തിയിലേ ഉള്ളൂ; എങ്കിലും, സ്വപ്നകാലത്തിൽ മനസ്സില്ലെങ്കിൽ, ആത്മാവു് കേവലനായിത്തീരുന്നതുകൊണ്ടു് പകുതി ഭാരം കുറയുമല്ലോ.

സിദ്ധാന്തി:--നിങ്ങൾ പറയുന്നതു്, സുഷുപ്തികാലത്തിൽ ആണു് പൂർണ്ണമായ സ്വയംജ്യോതിഷ്ടം എന്നല്ലേ? അതു ശരിയായിരുന്നെങ്കിൽ, സ്വപ്നകാലത്തിൽ മനസ്സില്ലാതെയിരുന്നാൽ പകുതി ഭാരം കുറയുമെന്നു പറയുന്നതു സമ്മതിക്കാമായിരുന്നു. പക്ഷേ വാസ്തവം അങ്ങനെയല്ല; ''പുരീതതിനാഡീഷു ശേതേ'' (സുഷുപ്തികാലത്തിൽ പുരുഷൻ പുരീതതിനാഡികളിൽ ശയിക്കുന്നു) എന്നുള്ള ശ്രുതി അനുസരിച്ചു്, സുഷുപ്തികാലത്തിലും പുരീതതിനാഡികളോടു് സംബന്ധമുള്ളതുകൊണ്ടു്, അപ്പോഴും, പുരുഷനു് സ്വയംജ്യോതിഷ്ടം സാധിച്ച പകുതിഭാരം കുറയ്ക്കാമെന്നുള്ള അഭിമാനം വെറുതേതന്നെ. അതിനാൽ 'സ്വപ്നകാലത്തിൽ' എന്നുള്ള വിശേഷണം നിങ്ങളുടെ പക്ഷത്തിലും അനർത്ഥകംതന്നെ.

പൂർവ്വപക്ഷി:--എന്നാൽ പിന്നെ എങ്ങനെയാണു്, ''അത്രായം പുരുഷഃ സ്വയംജ്യോതിഃ'' എന്നുള്ള ശ്രുതി ശരിയാവുന്നതു്? ആ ഭാഗം കാണ്വശ്രുതിയിൽ ഉള്ളതാകയാൽ അന്യശാഖയിലുള്ളതാകുന്നു; അതിനാൽ അതിനെപ്പററി,

അത്രൈഷ ദേവഃസ്വപ്നേ മഹിമാനമനുഭവതി' എന്നുള്ള അഥ വ്ശാഖയിലെ വാക്യത്തിന്റെ അൎത്ഥംപറയുന്ന അവസരത്തിൽ, ആലോചിക്കേണ്ട ആവശ്യമില്ല; എന്നും മററും സമാധാനം പറഞ്ഞാൽ അതു ശരിയാവുകയില്ല. എല്ലാ ശ്രുതികളുടെയും അൎത്ഥം ഒന്നുതന്നെയായിരിക്കണം. എല്ലാ വേദാന്തങ്ങളുടേയും പ്രതിപാദ്യം ഒരേ ആത്മാവുതന്നെയാണു്. അതു തന്നെയാണല്ലോ അറിയിക്കുവാനും അറിവാനുമാഗ്രഹിക്കുന്നതും. അതിനാൽ സ്വപ്നത്തിൽ ആത്മാവു് സ്വയംജ്യോതിസ്സാണെന്നുള്ളതിനു് ഉപപത്തിപറയാതെ തരമില്ല. എന്തെന്നാൽ, ശ്രുതി യഥാൎത്ഥതത്ത്വത്തെയാണു് പ്രകാശിപ്പിക്കുന്നതു്.

സിദ്ധാന്തി:- എന്നാൽ, അറിയാമെന്നുള്ള അഭിമാനമെല്ലാം വിട്ടു വേദാൎത്ഥം കേട്ടുകൊള്ളുക. അഭിമാനമുള്ളപ്പോഠം ശ്രുത്യൎത്ഥത്തെ അറിയുന്നതിനു്, എല്ലാ പണ്ഡിതംമന്യന്മാരുംകൂടി നൂറുവൎഷം ശ്രമിച്ചാലും സാധിക്കയില്ല.

ആത്മാവു ഹൃദയാകാശത്തിലും പുരീതതിനാഡികളിലും സ്വപിക്കുന്നുവെങ്കിലും അവയോടു സംബന്ധമില്ലാത്തതിനാൽ, അവയിൽനിന്നു വേർതിരിച്ചു കാണിപ്പാൻ കഴിയുമെന്നുള്ളതുകൊണ്ടു്, അപ്പോഠം ആത്മാവിനു സ്വയംജ്യോതിഷ്ട്വത്തിനു തടസ്സമില്ലാതിരിക്കുന്നതുപോലെ, അവിദ്യ, കാമം, കൎമ്മം, ഇവനിമിത്തമുള്ള വാസനകളോടുകൂടിയ മനസ്സിൽ, കൎമ്മനിമിത്തങ്ങളായ വാസനകളെ, വാസനാരൂപമായ അവിദ്യനിമിത്തം, മറെറാരു വസ്തുവിനെപ്പോലെ കാണുകയും, എല്ലാ കാൎയ്യങ്ങളിൽനിന്നും കരണങ്ങളിൽനിന്നും വേർതിരിഞ്ഞിരിക്കുകയും ചെയ്യുന്ന ദ്രഷ്ടാവു് ദൃശ്യങ്ങളായ വാസനകളിൽനിന്നും അന്യനാകയാൽ സ്വയംജ്യോതിസ്സുതന്നെ എന്നുള്ളതു് എത്ര ദൎപ്പമുള്ള താൎക്കികനും തടുക്കുവാൻ സാധിക്കയില്ല. ജാഗ്രദവസ്ഥയിൽ ആദിത്യൻ മുതലായ കാൎയ്യജ്യോതിസ്സുകളും ചക്ഷുരാദികളായ കരണജ്യോതിസ്സുകളും ഉള്ളതിനാൽ അവയോടുകൂടിക്കലൎന്നു പോകുന്നതുകൊണ്ടു് ആത്മാവു് സ്വയംജ്യോതിസ്സാണെന്നറിയുന്നതിനു് എളുപ്പമില്ല. സപ്നത്തിലാകട്ടെ ആദിത്യാദികളും ചക്ഷുരാദികളും ഭാസിക്കുന്നുണ്ടെങ്കിലും, അവ വാസനാമാത്രങ്ങളും ദൃശ്യങ്ങളുമാകയാൽ അവയ്ക്കു വിഷ

യങ്ങളെ പ്രകാശിപ്പിക്കുവാൻ സാമർത്ഥ്യമില്ല. ഈ അവസര ത്തിൽ മാത്രമേ ആത്മാവു സ്വയംജ്യോതിസ്സാണെന്നുള്ള വസ്തുത ബോദ്ധ്യപ്പെടുത്തുവാൻ സാധിക്കയുള്ളൂ. അതിനാൽ ''അത്രായം പുരുഷഃ'' ഇത്യാദി ശ്രുതിയിൽ, സ്വപ്നകാല ത്തിൽ എന്നർത്ഥമുള്ള 'അത്ര' എന്ന വിശേഷണം സാർത്ഥകം തന്നെ. ഇങ്ങനെ, കാണ്വശ്രുതിയിൽ സ്വപ്നകാലത്തിൽ മനസ്സില്ലെന്നുള്ള അർത്ഥം വിവക്ഷിക്കേണ്ട ആവശ്യമില്ലാത്തതി നാൽ ഇവിടെ ദേവശബ്ദംകൊണ്ട് 'പരേദേവേ മനസ്യേകീ ഭവന്തി' എന്നു പറഞ്ഞ മനസ്സിനെത്തന്നെ ഗ്രഹിക്കുന്നതിനു വിരോധമില്ല. അതിനാൽ കരണങ്ങരം മനസ്സിൽ ലയിക്കയും മനസ്സ് ലയിക്കാതിരിക്കയും ചെയ്യുന്ന അവസരത്തിൽ, മനോ മയനായിട്ട് സ്വപ്നങ്ങളെ കാണുന്നു എന്നു പറഞ്ഞതു ശരിതന്നെ.

മഹിമാവിനെ അനുഭവിക്കുന്നതെങ്ങനെ എന്നാൽ-പുത്രൻ, മിത്രം മുതലായി മുൻപുകണ്ടിട്ടുള്ളതിൻെറ എല്ലാം വാസനകളു ള്ളതുനിമിത്തം ആ വാസനകളിൽനിന്നുണ്ടാകുന്ന പുത്രമിത്രാ ദിയെ, അവിദ്യനിമിത്തം, കാണുന്നു എന്നു വിചാരിക്കുന്നു. വാസ്തവത്തിൽ അപ്പോരം കണ്ണിൻെറ വ്യാപാരമില്ലാത്തതുകൊ ണ്ട് കാണ്മാൻ ഇടയില്ലല്ലോ. അതുപോലെ മുമ്പു കേട്ടിട്ടുള്ള തിനെത്തന്നെ കേരംക്കുന്നതായി വിചാരിക്കുന്നു. ദേശാന്തരങ്ങ ളിലോ ദിഗന്തരങ്ങളിലോ പലപ്പോഴും അനുഭവിച്ചിട്ടുള്ളതി നെ പിന്നെയും പിന്നെയും അനുഭവിക്കുന്നതുപോലെ തോന്നു ന്നു. ഈ ജന്മത്തിൽ കണ്ടിട്ടുള്ളതും കണ്ടിട്ടില്ലാത്തതും (ജന്മാന്ത രത്തിൽ കണ്ടിട്ടുള്ളതു്; ഒരിക്കലും കണ്ടിട്ടില്ലാത്തതിൻെറ വാസന ഉണ്ടാകയില്ലല്ലോ) കേട്ടിട്ടുള്ളതും കേട്ടിട്ടില്ലാത്തതും മനസ്സുകൊണ്ടുതന്നെ ഈ ജന്മത്തിൽ അനുഭവിച്ചിട്ടുള്ളതും ജന്മാ ന്തരത്തിൽ അനുഭവിച്ചിട്ടുള്ളതും ജലം മുതലായതുപോലെ വാസ്തവത്തിലുള്ളതും കാനൽജലം മുതലായതുപോലെ ഇല്ലാത്ത തും, എന്നുവേണ്ട, ഇവിടെ പറഞ്ഞതും പറയാത്തതും എല്ലാം കാണുന്നു. ഇങ്ങനെ എല്ലാ മനോവാസനകളുമാകുന്ന ഉപാധി യോടുകൂടി, സർവ്വകരണസ്വരൂപനായ മനോദേവൻ സ്വപ്ന ങ്ങളെ കാണുന്നു.

ബ്രാഹ്മണം:— സ യദാ തേജസാ ऽ ഭിഭൂതോ ഭവതി, അത്രൈഷ ദേവഃ സ്വപ്നാൻ ന പശ്യ;-ത്യഥ തദൈതസ്മിൻ ശരീര ഏതൽ സുഖം ഭവതി. 6

| | |
|---|---|
| സഃ | = അവൻ = ആ മനോരൂപനായ ദേവൻ |
| യദാ | = എപ്പോരം |
| തേജസാ | = തേജസ്സിനാൽ = പിത്തമെന്നു പറയുന്നതും, നാഡികളിൽ കിടക്കുന്നതുമായ സൗരതേജസ്സിനാൽ |
| അഭിഭൂതഃ | = അഭിഭൂതനായി = വാസനാദ്വാരങ്ങളെല്ലാം അടഞ്ഞുപോയവനായി |
| ഭവതി | = ഭവിക്കുന്നുവോ, |
| അത്ര | = ഈ സമയത്തിൽ |
| ഏഷഃ ദേവഃ | = ഈ ദേവൻ = മനസ്സെന്നു പറയുന്ന ദേവൻ |
| സ്വപ്നാൻ | = സ്വപ്നങ്ങളെ |
| ന പശ്യതി | = കാണുന്നില്ല. |
| അഥ | = പിന്നെ |
| തദാ | = അപ്പോരം |
| ഏതസ്മിൻ ശരീരേ | = ഈ ശരീരത്തിൽ |
| ഏതത് സുഖം | = ഈ സുഖം = വിജ്ഞാനസ്വരൂപവും ഒരേ നിലയിലുള്ളതും, വിഷയസമ്പക്കമില്ലാത്തതുമായ സുഖം |
| ഭവതി | = ഉണ്ടാകുന്നു. |

ഭാഷ്യം:— മനോരൂപനായ ആ ദേവൻെറ വാസനാദ്വാരങ്ങളെല്ലാം നാഡികളിൽ സ്ഥിതിചെയ്യുന്നതും പിത്തമെന്നു പറയുന്നതുമായ സൗര(സൂര്യസംബന്ധിയായ)തേജസ്സുകൊണ്ടു് അടഞ്ഞുപോകുമ്പോരം, മനസ്സിൻെറ രശ്മികരം കരണങ്ങളോടുകൂടി ഹൃദയത്തിലേയ്ക്കു പിൻവലിക്കപ്പെടുന്നു. തടിയിൽ തീപോലെ, മനസ്സ്, വിഷയസമ്പക്കമില്ലാത്ത സാമാന്യജ്ഞാനത്തിൻെറ രൂപത്തിൽ ശരീരംമുഴവൻ വ്യാപിച്ചു സ്ഥിതിചെയ്യുമ്പോരം, സുഷുപ്തനായിത്തീരുന്നു. ഈ സമയത്തിൽ, ദശ്നദ്വാരങ്ങളെല്ലാം തേജസ്സിനാൽ അടഞ്ഞുപോകുന്നതുകൊണ്ടു്, മനസ്സെന്നു പറയുന്ന ഈ ദേവൻ സ്വപ്നങ്ങരം കാണുന്നില്ല!

ഉടനെ അപ്പോൾ, ഈ ശരീരത്തിൽ മുഴുവൻ വ്യാപിക്കുന്നതും, ഒരേനിലയിൽ സ്ഥിതിചെയ്യുന്നതും, വിഷയസംസർഗ്ഗമില്ലാത്തതും വിജ്ഞാനരൂപവുമായ സുഖമുണ്ടാകുന്നു. 6

ഈ സുഷുപ്തികാലത്തിൽ, അവിദ്യ, കാമം, കർമ്മം ഇവ നിമിത്തമുണ്ടാകുന്ന കാര്യങ്ങളും കരണങ്ങളും ശാന്തങ്ങളായിത്തീരുകയും, അപ്പോൾ, മുമ്പേ ഉപാധികൾനിമിത്തം വേറേ വിധത്തിൽ തോന്നിയിരുന്ന ആത്മസ്വരൂപം അദ്വയമായും ശാന്തമായും തീരുകയും ചെയ്യുന്നു. ഈ അവസ്ഥയെ, അവിദ്യയാലുണ്ടാക്കപ്പെട്ടുന്ന പൃഥിവ്യാദിമാത്രകൾ തിരികെ ചെന്നു ചേരുന്നതുകൊണ്ടു കാണിപ്പാനായി, അതിനു ദൃഷ്ടാന്തം പറയുന്നു:—

ബ്രാഹ്മണം:—സ യഥാ സോമ്യ! വയാംസി വാസോവൃക്ഷം
സമ്പ്രതിഷ്ഠന്തേ, ഏവം ഹ വൈ തത്സർവ്വം
പര ആത്മനി സംപ്രതിഷ്ഠതേ. 7

| | | |
|---|---|---|
| സഃ | = | അതു് = ആ ദൃഷ്ടാന്തം:— |
| യഥാ | = | എങ്ങനെയാണോ |
| സോമ്യ! | = | അല്ലയോ പ്രിയദർശന! |
| വയാംസി | = | വയസ്സുകൾ = പക്ഷികൾ |
| 1 വാസോവൃക്ഷം | = | വാസവൃക്ഷത്തെ = ചേക്കമരത്തെ |
| സംപ്രതിഷ്ഠന്തേ | = | ഗമിക്കുന്നതു് |
| ഏവം ഹ വൈ | = | ഇപ്രകാരംതന്നെ |
| തത് സർവ്വം | = | അതെല്ലാം = ഇനി പറയുവാൻപോകുന്ന പൃഥിവ്യാദികളെല്ലാം |
| പരേ ആത്മനി | = | പരനായ ആത്മാവിൽ |
| സംപ്രതിഷ്ഠതേ | = | ചെന്നുചേരുന്നു. |

ഭാഷ്യം:— ആ ദൃഷ്ടാന്തമെങ്ങനെയെന്നാൽ—അല്ലയോ പ്രിയദർശന! പകൽ അവസാനിക്കുമ്പോൾ പക്ഷികൾ ചേക്കമരത്തിൽ തിരികെ ചെന്നുചേരുന്നതുപോലെ ഇനി പറവാൻ പോകുന്ന പൃഥിവി മുതലായവ എല്ലാം പരമാത്മാവിൽ ചെന്നുചേരുന്നു. 7

1 'വാസോവൃക്ഷം' എന്നതു് ഛാന്ദസമാണു്. ലൗകികപ്രയോഗം 'വാസവൃക്ഷം' എന്നാണു്.

അതെല്ലാമെന്നു പറഞ്ഞതു് ഏതെന്നു പറയുന്നു:—

ബ്രാഹ്മണം:--പൃഥിവീ ച പൃഥിവീമാത്രാ ചാ, ʃ ʃ പശ്ചാ ʃ ʃ
പോ മാത്രാ ച, തേജശ്ച തേജോമാത്ര ച, വായുശ്ച
വായുമാത്രാ ചാ, ʃ ʃ കാശശ്ചാ ʃ ʃ കാശമാത്രാ ച,
ചക്ഷുശ്ച ദ്രഷ്ടവ്യം ച, ശോത്രം ച ശ്രോതവ്യം ച,
ഘ്രാണം ച ഘ്രാതവ്യം ച, രസശ്ച രസയിതവ്യം ച,
ത്വക് ച സ്പർശയിതവ്യം ച, വാക് ച വക്തവ്യം ച,
ഹസ്തൗ ചാ ʃ ʃ ദാതവ്യം ചോ,പസ്ഥശ്ചാ ʃ ʃ നന്ദ
യിതവ്യം ച, പായുശ്ച വിസർജ്ജയിതവ്യം ച, പാദൗ
ച, ഗന്തവ്യം ച, മനശ്ച മന്തവ്യം ച, ബുദ്ധിശ്ച
ബോദ്ധവ്യം ചാ, ഹങ്കാരശ്ചാഹംകർത്തവ്യം ച, ചിത്തം
ച, ചേതയിതവ്യം ച, തേജശ്ച വിദ്യോതയിതവ്യം
ച, പ്രാണശ്ച വിധാരയിതവ്യം ച. 8

പൃഥിവീ ച = പൃഥിവിയും = അഞ്ചു ഗുണങ്ങളോടു കൂടിയ സ്ഥൂലമായ പൃഥിവിയും

പൃഥിവീമാത്രാ ച = പൃഥിവീമാത്രയും = സ്ഥൂലപൃഥിവിക്കു കാരണമായ ഗന്ധതന്മാത്രയും

ആപഃ ച = അപ്പുകളും = ജലവും

1 ആപോമാത്രാ ച = രസതന്മാത്രയും

തേജഃ ച = തേജസ്സും

തേജോമാത്രാ ച = തേജോമാത്രയും = രൂപതന്മാത്രയും

തേജോമാത്രാ ച = തേജോമാത്രയും = രൂപതന്മാത്രയും

വായുഃ ച = വായുവും

വായുമാത്രാ ച = വായുമാത്രയും = സ്പർശതന്മാത്രയും

ആകാശഃ ച = ആകാശവും

ആകാശമാത്രാ ച = ആകാശമാത്രയും = ശബ്ദതന്മാത്രയും

ചക്ഷുഃ ച = ചക്ഷുരിന്ദ്രിയവും

ദ്രഷ്ടവ്യം ച = ദ്രഷ്ടവ്യവും = അതിന്റെ വിഷയമായ രൂപവും

ശ്രോത്രം ച = ശ്രോത്രേന്ദ്രിയവും

ശ്രോതവ്യം ച = അതിന്റെ വിഷയമായ ശബ്ദവും

---

1 'ആപോമാത്രാ' എന്നതിൽ വിഭക്തി ലോപിക്കാതിരിക്കുന്നതു ഛാന്ദസമാണു്.

| | |
|---|---|
| ഘ്രാണം ച | = ഘ്രാണേന്ദ്രിയവും |
| ഘ്രാതവ്യം ച | = അതിന്റെ വിഷയമായ ഗന്ധവും |
| രസഃ ച | = രസവും=രസനേന്ദ്രിയവും |
| രസയിതവ്യം ച | = രസയിതവ്യവും=അതിന്റെ വിഷയമായ രസവും |
| ത്വക് ച | = ത്വക്കും=ത്വഗിന്ദ്രിയവും |
| സ്പർശയിതവ്യം ച | = അതിന്റെ വിഷയമായ സ്പർശവും |
| വാക് ച | = വാഗിന്ദ്രിയവും |
| വക്തവ്യം ച | = വക്തവ്യവും=അതിന്റെ വിഷയമായ വചനവും |
| ഹസ്തൌ ച | = ഹസ്തങ്ങളും=കൈകളും |
| ആദാതവ്യം ച | = അവയുടെ വിഷയമായ ആദാനവും |
| ഉപസ്ഥഃ ച | = ഉപസ്ഥവും |
| ആനന്ദയിതവ്യം ച | = അതിന്റെ വിഷയമായ ആനന്ദവും |
| പായുഃ ച | = പായുവും=ഗുദവും |
| വിസർജ്ജയിതവ്യം ച | =അതിന്റെ വിഷയമായ വിസർജ്ജനവും |
| പാദൌ ച | = പാദങ്ങളും |
| ഗന്തവ്യം ച | = അവയുടെ വിഷയമായ ഗമനവും |
| മനഃ ച | = മനസ്സും |
| മന്തവ്യം ച | = അതിന്റെ വിഷയമായ മനനവും |
| ബുദ്ധിഃ ച | = ബുദ്ധിയും |
| ബോദ്ധവ്യം ച | = അതിന്റെ വിഷയമായ ബോധവും |
| അഹംകാരഃ ച | = അഹംകാരവും |
| അഹംകർത്തവ്യം ച | = അതിന്റെ വിഷയമായ അഹംകരണവും |
| ചിത്തം ച | = ചിത്തവും |
| ചേതയിതവ്യം ച | = അതിന്റെ വിഷയമായ ചേതനക്രിയയും |
| തേജഃ ച | = തേജസ്സും =ത്വഗിന്ദ്രിയത്തെക്കൂടാതെയുള്ള പ്രകാശത്തോടുകൂടിയ ത്വക്കും |
| വിദ്യോതയിതവ്യം ച | = അതിനാൽ പ്രകാശിപ്പിക്കപ്പെടുന്ന വിഷയവും |
| പ്രാണഃ ച | = പ്രാണനും |
| വിധാരയിതവ്യം ച | = അതിന്റെ വിഷയമായ വിധാരണവും. |

ഭാഷ്യം:--രൂപരസാദികളായ അഞ്ചു ഗുണങ്ങളോടുകൂടിയ സ്ഥൂലയായ പൃഥിവിയും അതിന്റെ കാരണമായ പൃഥിവീമാത്ര (ഗന്ധതന്മാത്ര)യും, അതുപോലെ ജലവും രസതന്മാത്രയും, തേജസ്സും രൂപതന്മാത്രയും, വായുവും സ്പർശതന്മാത്രയും, ആകാശവും ശബ്ദതന്മാത്രയും ഇങ്ങനെ സ്ഥൂലങ്ങളും സൂക്ഷ്മങ്ങളുമായ ഭൂതങ്ങളും; അതുപോലെ ചക്ഷുരിന്ദ്രിയവും അതിന്റെ വിഷയമായ രൂപവും ശ്രോത്രേന്ദ്രിയവും അതിന്റെ വിഷയമായ ശബ്ദവും, ഘ്രാണേന്ദ്രിയവും അതിന്റെ വിഷയമായ ഗന്ധവും, രസനേന്ദ്രിയവും അതിന്റെ വിഷയമായ രസവും, ത്വഗിന്ദ്രിയവും അതിന്റെ വിഷയമായ സ്പർശവും, വാഗിന്ദ്രിയവും അതിന്റെ വിഷയമായ വചനക്രിയയും, ഹസ്തങ്ങളും അവയുടെ വിഷയമായ ആദാനക്രിയയും, ഉപസ്ഥവും അതിന്റെ വിഷയമായ ആനന്ദവും, വായുവും അതിന്റെ വിഷയമായ വിസർജ്ജനവും, പാദങ്ങളും അവയുടെ വിഷയമായ ഗമനവും ഇങ്ങനെ ബുദ്ധീന്ദ്രിയങ്ങളും, കർമ്മേന്ദ്രിയങ്ങളും അവയുടെ വിഷയങ്ങളും, മനസ്സും അതിന്റെ വിഷയമായ മനനവും, നിശ്ചയസ്വരൂപമായ ബുദ്ധിയും അതിന്റെ വിഷയമായ ബോധവും, അഭിമാനരൂപമായ അഹങ്കാരവും അതിന്റെ വിഷയമായ അഹങ്കരണവും, ചേതനയോടുകൂടിയ അന്തഃകരണമായ ചിത്തവും അതിന്റെ വിഷയമായ ചേതനക്രിയയും, ത്വഗിന്ദ്രിയമൊഴിച്ച പ്രകാശമുള്ള ത്വക്കാകുന്ന 1 തേജസ്സും അതു പ്രകാശിപ്പിക്കുന്ന വിഷയവും, സൂത്രാത്മാവെന്നു പറയുന്ന പ്രാണനും അതിന്റെ വിഷയമായ വിധാരണം അല്ലെങ്കിൽ സംഗ്രഥനവും പരപ്രയോജനത്തിനായി ഒരുമിച്ചു ചേർന്നിരിക്കുന്ന നാമരൂപാത്മകമായ കാര്യകരണങ്ങളെല്ലാം ഇത്രത്തോളമേയുള്ളൂ. 8

ഇവയെക്കാൾ പരമായി, ജലത്തിൽ സൂര്യൻ മുതലായതുപോലെ, ഭോക്താവായും കർത്താവായും ഇവയിൽ അനുപ്രവേശിച്ചിരിക്കുന്നതു് ഏതാത്മാവിന്റെ രൂപമാണോ,

---

1 ശങ്കരാനന്ദന്റെ ദീപികയിൽ 'തേജസ്സു്' എന്നതിനു്, മനസ്സു്, ബുദ്ധി, അഹങ്കാരം, ചിത്തം എന്ന നാലു് അന്തഃകരണങ്ങൾക്കും പൊതുവെയുള്ള ജ്ഞാനശക്തി എന്നും വിദ്യോതയിതവ്യം എന്നതിനു് നാലു് അന്തഃകരണങ്ങൾക്കും പൊതുവായുള്ള വിഷയമെന്നും അർത്ഥം പറഞ്ഞിരിക്കുന്നു.

ബ്രാഹ്മണം:—

ഏഷ ഹി ദ്രഷ്ടാ, സ്പ്രഷ്ടാ, ശ്രോതാ, ഘ്രാതാ, രസയിതാ,മന്താ, ബോദ്ധാ, കർത്താ,വിജ്ഞാനാത്മാ, പുരുഷഃ;
സ പരേ ഽക്ഷര ആത്മനി സംപ്രതിഷ്ഠതേ 9

| | |
|---|---|
| ഏഷഃ ഹി | = ഇവൻ |
| ദ്രഷ്ടാ | = ദ്രഷ്ടാവും=ദർശിക്കുന്നവനും |
| സ്പ്രഷ്ടാ | = സ്പ്രഷ്ടാവും = സ്പർശിക്കുന്നവനും |
| ശ്രോതാ | = ശ്രോതാവും=ശ്രവിക്കുന്നവനും |
| ഘ്രാതാ | = ഘ്രാതാവും = ഘ്രാണിക്കുന്നവനും |
| രസയിതാ | = രസയിതാവും=രുചിക്കുന്നവനും |
| മന്താ | = മന്താവും=മനനംചെയ്യുന്നവനും (സങ്കല്പിക്കുന്നവനും) |
| ബോദ്ധാ | = ബോദ്ധാവും=ബോധിക്കുന്നവനും (നിശ്ചയിക്കുന്നവനും) |
| കർത്താ | = കർത്താവും=ചെയ്യുന്നവനും (അഹങ്കരിക്കുന്നവനും) |
| വിജ്ഞാനാത്മാ | = വിജ്ഞാതൃസ്വരൂപനും (അറിയുന്ന സ്വഭാവത്തോടുകൂടിയവനും) |
| പുരുഷഃ | = പുരുഷനും=പൂർണ്ണനും ആകുന്നു. |
| സഃ | = അവൻ=ആ പുരുഷൻ |
| പരേ | = പരനും |
| അക്ഷരേ | = അക്ഷരനും ആയ |
| ആത്മനി | = ആത്മാവിൽ |
| സംപ്രതിഷ്ഠതേ | = ലയിച്ചുപോകുന്നു. |

ഭാഷ്യം:--'വിജ്ഞാനം' എന്ന പദത്തിനു ''വിജ്ഞാനമയഃ'' ഇത്യാദി സ്ഥലങ്ങളിൽ ഏതുകൊണ്ടാണോ അറിയുന്നതു് അതു്, അതായതു്, ജ്ഞാനത്തിനു കാരണമായിട്ടുള്ള ബുദ്ധി മുതലായതു്, എന്നാണർത്ഥം. എന്നാൽ ഇവിടെ, വിജ്ഞാനമെന്നാൽ വിജ്ഞാനക്രിയയുടെ കർത്താവു് എന്നർത്ഥം.

ഈ ആത്മാവു്, ദർശിക്ക, സ്പർശിക്ക, കേൾക്കുക, ഘ്രാണിക്ക, രുചിക്ക, സങ്കല്പിക്ക, നിശ്ചയിക്ക, അഭിമാനിക്ക ഇവയെല്ലാം നടത്തുന്നവനും, വിജ്ഞാതൃസ്വരൂപനും, കാര്യകരണസങ്ഘാതരൂപമായ മുൻപറഞ്ഞ ഉപാധികളിൽ എല്ലാം നിറ

ഞ്ഞിരിക്കുന്നതിനാൽ പുരുഷനും ആകുന്നു. ജലം മുതലായതിലുള്ള സൂര്യാദികളുടെ പ്രതിബിംബം, അതിന്നാധാരമായ ജലാദികൾ നശിക്കുമ്പോൾ, സൂര്യാദികളിൽ ചേരുന്നതുപോലെ, ഉപാധികളിൽ പ്രതിബിംബരൂപത്തിൽ സ്ഥിതിചെയ്യുന്ന പുരുഷൻ, ഉപാധികൾ ലയിക്കുമ്പോൾ, ജഗദാധാരമായി ശേഷിക്കുന്ന, പരനും അക്ഷരനും ആയ ആത്മാവിൽ ചേരുന്നു.

ഈ ആത്മാവും അക്ഷരനും ഒന്നുതന്നെ എന്നു് അറിയുന്നവനുള്ള ഫലത്തെ പറയുന്നു:-- 9

ബ്രാഹ്മണം:--പരമേവാക്ഷരം പ്രതിപദ്യതേ സ യോ ഹ വൈ
തദച്ഛായമശരീരമലോഹിതം ശുഭ്രമക്ഷരം വേദയതേ
യസ്തു സോമ്യ!, സ സർവ്വജ്ഞഃ സർവ്വോ ഭവതി;
തദേഷശ്ലോകഃ 10

യഃ ഹ വൈ = ആരാണോ=ഏതു സർവൈഷണാ പരിത്യാഗിയാണോ
അച്ഛായം = അച്ഛായവും = ഛായയില്ലാത്തതും = തമസ്സില്ലാത്തതും
അശരീരം = ശരീരമില്ലാത്തതും = നാമരൂപങ്ങളും യാതൊരുപാധിയും ശരീരവുമില്ലാത്തതും
അലോഹിതം = ലോഹിതം (ചുവന്നതു്) അല്ലാത്തതും = ചുവപ്പു മുതലായ ഗുണങ്ങളൊന്നുമില്ലാത്തതും
ശുഭ്രം = ശുഭ്രവും=ശുദ്ധവുമായ
തത് അക്ഷരം = ആ അക്ഷരത്തെ=പുരുഷൻ എന്നു പറയുന്ന പരമാർത്ഥവസ്തുവിനെ
വേദയതേ = അറിയുന്നതു്;
സഃ = അവൻ
പരം = പരമായ
അക്ഷരം ഏവ = അക്ഷരത്തെത്തന്നെ
പ്രതിപദ്യതേ = പ്രാപിക്കും.
സോമ്യ! = അല്ലയോ പ്രിയദർശന!
യഃ തു വേദയതേ = ആരാണോ അങ്ങനെ അറിയുന്നതു്,
സഃ = അവൻ

| | |
|---|---|
| സർവ്വജ്ഞഃ | = സർവ്വജ്ഞനായും = എല്ലാമറിയുന്നവനായും |
| സർവ്വഃ | = സർവ്വനായും=സർവ്വാത്മാവായും |
| ഭവതി | = ഭവിക്കും. |
| തത് | = ആ അർത്ഥത്തിൽ ആണ്, |
| ഏഷഃ ശ്ലോകഃ | = ഈ ശ്ലോകം=താഴെപ്പറയുന്ന മന്ത്രം. |

ഭാഷ്യം:--എല്ലാ ഏഷണകളും പരിത്യജിച്ച്, തമസ്സൊഴിഞ്ഞതും നാമം, രൂപം, ഉപാധികൾ, ശരീരം ഇവയൊന്നുമില്ലാത്തതും ചുവപ്പുമുതലായ ഗുണങ്ങളിലൊന്നിനോടും കൂടാത്തതും, ഇങ്ങനെയിരിക്കുന്നതുകൊണ്ട് ശുദ്ധവും, യാതൊരു വിശേഷണവുമില്ലാത്തതുകൊണ്ട നാശരഹിതവും പ്രാണനല്ലാത്തതും, മനസ്സിനു് അഗോചരമായിട്ടുള്ളതും, ശിവവും ശാന്തവും അകത്തും പുറത്തുമുള്ളതും ജനനമില്ലാത്തതും ആയ പുരുഷൻ എന്നുപറയുന്ന പരമാത്മവസ്തുവിനെ അറിയുന്നവൻ പരമായ അക്ഷരത്തെത്തന്നെ പ്രാപിക്കും. അല്ലയോ പ്രിയദർശന! ഇപ്രകാരം അറിയുന്ന സർവ്വത്യാഗി, സർവ്വജ്ഞനായിത്തീരും--അവൻ അറിയാത്തതായി യാതൊന്നും ഉണ്ടായിരിക്കയില്ല. മുമ്പ് അവിദ്യകൊണ്ട് സർവ്വജ്ഞനല്ലാതിരുന്നവൻ, വിദ്യകൊണ്ട് അവിദ്യ നീങ്ങുമ്പോൾ സർവ്വാത്മകനായും തീരുന്നു. ഈ അർത്ഥത്തെ ചുരുക്കിപ്പറയുന്നതാണ് താഴെപ്പറയുന്ന മന്ത്രം. 10

മന്ത്രം:--വിജ്ഞാനാത്മാ സഹ ദേവൈശ്ച സർവ്വൈഃ
പ്രാണാ ഭൂതാനി സംപ്രതിഷ്ഠന്തി യത്ര
തദക്ഷരം വേദയതേ യസ്തു സോമ്യ!
സ സർവ്വജ്ഞഃ സർവ്വമേവാ ഽ ഽ വിവേശ. 11

| | |
|---|---|
| ഹേ സോമ്യ! | = അല്ലയോ സൌമ്യ! |
| വിജ്ഞാനാത്മാ | = വിജ്ഞാനാത്മാവും=വിജ്ഞാനസ്വരൂപനായ ജീവാത്മാവും |
| സർവ്വൈഃ ദേവൈഃ ച സഹ | = എല്ലാ ദേവന്മാരോടുംകൂടി = അഗ്നി മുതലായ എല്ലാ ദേവന്മാരോടുംകൂടി |
| പ്രാണാഃ | = പ്രാണങ്ങളും=ചക്ഷുരാദികളും |
| ഭൂതാനി | = ഭൂതങ്ങളും = പൃഥിവ്യാദികളും |
| യത്ര | = എവിടെ=ഏതക്ഷരബ്രഹ്മത്തിൽ |

| | | |
|---|---|---|
| സംപ്രതിഷ്ഠന്തി | = | പ്രവേശിക്കുന്നുവോ = ലയിക്കുന്നുവോ |
| തത് അക്ഷരം | = | ആ അക്ഷരബ്രഹ്മത്തെ |
| യഃ തു | = | ഏതൊരുവൻ |
| വേദയതേ | = | അറിയുന്നുവോ |
| സഃ | = | അവൻ |
| സർവ്വജ്ഞഃ | = | സർവ്വജ്ഞനായിട്ടു് = എല്ലാം അറിയുന്നവനായിട്ടു് |
| സർവ്വം ഏവ | = | എല്ലാററിനേയും |
| ആവിവേശ | = | ആവേശിക്കുന്നു = പ്രവേശിക്കുന്നു. |

ഭാഷ്യം:--വിജ്ഞാനസ്വരൂപനായ ജീവാത്മാവും, അഗ്നി മുതലായ ദേവന്മാരോടുകൂടി ചക്ഷുസ്സു മുതലായ പ്രാണങ്ങളും, പൃഥിവി മുതലായ ഭൂതങ്ങളും, ഏതക്ഷരബ്രഹ്മത്തിലാണോ പ്രവേശിക്കുന്നതു്, ആ അക്ഷരത്തെ അറിയുന്നവൻ സർവ്വജ്ഞനായിട്ടു് എല്ലാത്തിലും പ്രവേശിക്കുന്നു--സർവ്വാത്മാവായിത്തീരുന്നു 11

അഥർവ്വവേദത്തിലുള്ള പ്രശ്നോപനിഷത്തിൽ
നാലാംപ്രശ്നം കഴിഞ്ഞു.

## അഞ്ചാം പ്രശ്നം.

ബ്രാഹ്മണം:— അഥ ഹൈനം ശൈബ്യഃ സത്യകാമഃ പപ്രച്ഛ.

| | | |
|---|---|---|
| അഥ | = | അനന്തരം |
| ഏനം | = | ഇവനോടു് = ആചാര്യനോടു് |
| ശൈബ്യഃ | = | ശൈബ്യനായ = ശിബിയുടെ പുത്രനായ |
| സത്യകാമഃ | = | സത്യകാമൻ |
| പപ്രച്ഛ ഹ | = | ചോദിച്ചു. |

ഭാഷ്യം:—പിന്നെ ശിബിയുടെ പുത്രനായ സത്യകാമൻ ആചാര്യനോടു ചോദിച്ചു.

ഇനി ഇപ്പോഠം പരബ്രഹ്മത്തിൻെറയും, അപരബ്രഹ്മത്തിൻെറയും പ്രാപ്തിക്കു സാധനമായിട്ടു് 'ഓം'കാരോപാസനത്തെ വിധിക്കുവാനായി ചോദ്യം ആരംഭിക്കുന്നു:-- 1

ബ്രാഹ്മണം:--സ യോ ഹ വൈ ഭഗവൻ! മനുഷ്യേഷു പ്രായണാ
ന്തമോങ്കാരമഭിധ്യായീത കതമം വാവ സ തേന
ലോകംജയതീതി; 2

| | |
|---|---|
| ഭഗവൻ! | = അല്ലയോ ഭഗവാനേ! |
| മനുഷ്യേഷു | = മനുഷ്യരിൽ |
| യഃ ഹ വൈ | = ഏതൊരുവനാണോ |
| തത് | = അങ്ങനെ = അത്ഭുതമായ വിധത്തിൽ |
| പ്രായണാന്തം | = മരണംവരേ |
| ഓങ്കാരം | = ഓങ്കാരത്തെ |
| അഭിധ്യായീത | = മനസ്സുവച്ചു ചിന്തിക്കുന്നത്, |
| സഃ | = അവൻ |
| തേന | = അതുകൊണ്ട് = ആ ഓംകാരധ്യാനം കൊണ്ട് |
| കതമം | = ഏത് |
| ലോകം വാവ | = ലോകത്തെ |
| ജയതി | = ജയിക്കുന്നു? |
| ഇതി | = എന്ന് |

ഭാഷ്യം:--ഭഗവാനേ, മനുഷ്യരുടെ കൂട്ടത്തിൽ, അത്ഭുത സംഭവംപോലെ അപൂർവ്വമായിട്ട്, ആരെങ്കിലും മരണംവരെ ഓങ്കാരത്തെ മനസ്സുവച്ചു ചിന്തിക്കുകയാണെങ്കിൽ--ബാഹ്യവി വിഷയങ്ങളിൽനിന്നു കരണങ്ങളെ എല്ലാം പിൻവലിച്ച്, മന സ്സുറപ്പിച്ച്, ഓങ്കാരംതന്നെ ബ്രഹ്മമെന്ന്, അഭിധ്യാനിക്കുന്ന പക്ഷം (അഭിധ്യാനമെന്നാൽ, മററൊരുജാതിബോധംകൊണ്ട് ഇടയ്ക്കു മുടക്കം വരാത്തതും, കാററില്ലാത്തിടത്തുള്ള ദീപശിഖ പോലെ ഇളക്കമില്ലാത്തതുമായ ആത്മബോധത്തിന്റെ തുടർച്ച യാകുന്നു.), അങ്ങനെ, സത്യം, ബ്രഹ്മചര്യം, അഹിംസ, 1 പരി ഗ്രഹത്യാഗം, സംന്യാസം, ശൗചം, സന്തോഷം, അമായാ വിത്വം മുതലായ അനേകനിയമങ്ങളോടുകൂടി ജീവിച്ചിരിക്കു ന്നിടത്തോളംകാലം വ്രതത്തെ ധരിക്കുന്നവൻ, ആ ഓങ്കാരാഭി ധ്യാനംകൊണ്ട്, ജ്ഞാനകർമ്മങ്ങളെക്കൊണ്ട് ജയിക്കേണ്ട പല ലോകങ്ങളുള്ളതിൽ ഏതു ലോകത്തെ ആണ് പ്രാപിക്കുന്നത്?

1 സ്വന്തമായി ഒന്നുമില്ലാതിരിക്കുക.

ബ്രാഹ്മണം:--തസ്മൈ സ ഹോവാ ച:--ഏതദ്വൈ സത്യകാമ! പരം ചാപരം ച ബ്രഹ്മ യദോങ്കാരഃ; തസ്മാദ്വി-ദ്വാനേതേനൈവായതനേനൈകതരമന്വേതി. 2

| | | |
|---|---|---|
| തസ്മൈ | = | അവനോടു് |
| സഃ | = | അവൻ = ആചാര്യൻ |
| ഉവാച ഹ | = | പറഞ്ഞു:— |
| സത്യകാമ! | = | അല്ലയോ സത്യകാമ! |
| ഏതത് | = | ഈ |
| പരം ച അപരം ച ബ്രഹ്മ | = | പരവും അപരവുമായ ബ്രഹ്മം |
| യത് | = | യാതൊന്നോ |
| തത് | = | അതു് |
| ഓങ്കാരഃ | = | ഓങ്കാരംതന്നെയാകുന്നു. |
| തസ്മാത് | = | അതിനാൽ, = പരബ്രഹ്മവും അപരബ്രഹ്മവും ഓങ്കാരംതന്നെയായതിനാൽ |
| വിദ്വാൻ | = | ഇപ്രകാരം അറിയുന്നവൻ |
| ഏതേന ആയതനേന ഏവ | = | ഈ ഓങ്കാരാഭിധ്യാനരൂപമായ സാധനംകൊണ്ടുതന്നെ |
| ഏകതരം | = | പരബ്രഹ്മത്തേയോ അപരബ്രഹ്മത്തേയോ രണ്ടിലൊന്നിനെ |
| അന്വേതി | = | അനുഗമിക്കുന്നു. |

ഭാഷ്യം:—സത്യവും, അക്ഷരവും, പുരുഷൻ എന്നു പറയുന്നതുമായ പരബ്രഹ്മവും, പ്രാണൻ എന്നു പറയുന്നതും ഹിരണ്യഗർഭരൂപവുമായ അപരബ്രഹ്മവും ഓങ്കാരസ്വരൂപംതന്നെ; എന്തെന്നാൽ, ഓങ്കാരം അവയുടെ പ്രതിനിധിയാകുന്നു. പരബ്രഹ്മം, ശബ്ദാദികളെക്കൊണ്ടു് ഉപലക്ഷണം ചെയ്‌വാൻ പാടില്ലാത്തതും യാതൊരുവക ധർമ്മവും യാതൊരു വിശേഷവുമില്ലാത്തതും അതീന്ദ്രിയവും ആകയാൽ കേവലമായ മനസ്സുകൊണ്ടുപോലും അതിനെ ഗ്രഹിക്കുവാൻ സാധിക്കയില്ല. വിഷ്ണു മുതലായവരുടെ പ്രതിമകളുടെ സ്ഥാനത്തിൽ ഓങ്കാരത്തെ സങ്കല്പിച്ചു്, ഭക്തിയോടുകൂടി അതിനെ ബ്രഹ്മമെന്നു ഭാവിച്ചു ധ്യാനിച്ചാൽ, അതു് (ആ പരബ്രഹ്മം) പ്രസാദിയ്ക്കുമെന്നു് ശാസ്ത്രപ്രാമാണ്യത്താൽ അറിയാം. അതുപോലെ അപര-

ബ്രഹ്മവും ഓങ്കാരോപാസനംകൊണ്ടു പ്രസാദിപ്പം. അതിനാൽ പരബ്രഹ്മവും അപരബ്രഹ്മവും ഓങ്കാരംതന്നെ എന്നുപചാരമായിപ്പറയുന്നു. അതിനാൽ ഇപ്രകാരം അറിയുന്നവൻ, ഓങ്കാരാഭിധ്യാനമാകുന്ന ഈ ഒരു സാധനംകൊണ്ടു തന്നെ, പരാപരബ്രഹ്മങ്ങളിൽ ഒന്നിനെ പ്രാപിക്കും. എന്തെന്നാൽ ഓങ്കാരം ബ്രഹ്മത്തിൻെറ ഏററവും അടുത്ത ആലംബനമാകുന്നു. 2

ബ്രാഹ്മണം:—

> സ യദ്യേകമാത്രമഭിധ്യായീത, സ തേനൈവ സംവേ
> ദിതസ്തൂർണ്ണമേവ ജഗത്യാമഭിസമ്പദ്യതേ; തമൃചോ
> മനുഷ്യലോകമുപനയന്തേ, സ തത്ര തപസാ ബ്രഹ്മ
> ചര്യേണ ശ്രദ്ധയാ സമ്പന്നോ മഹിമാനമനുഭവതി. 3

സഃ = അവൻ = ഓങ്കാരോപാസകൻ
ഏകമാത്രം = ഏകമാത്രമായി = ഒരു മാത്രയോടുകൂടി
അഭിധ്യായീത യദി = അഭിധ്യാനിക്കുന്നപക്ഷം,
സഃ = അവൻ = ആ ഉപാസകൻ
തേന ഏവ = അതിനാൽതന്നെ = ആ ഏകമാത്രകമായ ഓങ്കാരാഭിധ്യാനത്താൽതന്നെ
സംവേദിതഃ = സംവേദിതനായിട്ട് = ഏകമാത്രയുടെ സാക്ഷാൽക്കാരമുള്ളവനായിട്ട്
തൂർണ്ണം ഏവ = വേഗത്തിൽത്തന്നെ
ജഗത്യാം = ജഗതിയിൽ = ഭൂമിയിൽ
അഭിസംപദ്യതേ = പ്രവേശിക്കുന്നു.
തം = അവനെ
ഋചഃ = ഋക്കുകൾ
മനുഷ്യലോകം = മനുഷ്യലോകത്തെ = മനുഷ്യജന്മത്തെ
ഉപനയന്തേ = ഉപനയിക്കുന്നു = പ്രാപിപ്പിക്കുന്നു.
സഃ = അവൻ
തത്ര = അവിടെ = മനുഷ്യലോകത്തിൽ
തപസാ = തപസ്സുകൊണ്ടും
ബ്രഹ്മചര്യേണ = ബ്രഹ്മചര്യംകൊണ്ടും,
ശ്രദ്ധയാ = ശ്രദ്ധകൊണ്ടും = ആസ്തിക്യബുദ്ധികൊണ്ടും

സമ്പന്നഃ = സമ്പന്നനായിട്ടു് = തികഞ്ഞവനായിട്ടു്
മഹിമാനം = മഹിമാവിനെ = മാഹാത്മ്യത്തെ
അനുഭവതി = അനുഭവിക്കുന്നു.

ഭാഷ്യം:--ഓങ്കാരോപാസകൻ ഓങ്കാരത്തിൻെറ എല്ലാ മാത്രാവിഭാഗങ്ങളേയും അറിയാത്തവനായിരുന്നാലും വിശിഷ്ടമായ ഗതിയെത്തന്നെ പ്രാപിക്കും. ഓങ്കാരത്തെ ശരണമായി കരുതുന്നവൻ, ഏകദേശജ്ഞാനമേ തനിയ്ക്കുള്ളൂ എന്ന കുറവു കൊണ്ടു്, കർമ്മത്തിൽനിന്നും ജ്ഞാനത്തിൽനിന്നും ഭ്രഷ്ടനായിട്ടു ദുർഗ്ഗതിയെ പ്രാപിക്കയില്ല. ഏകമാത്രാവിഭാഗത്തെമാത്രം അറിഞ്ഞുകൊണ്ടു് ഓങ്കാരത്തെ അഭിധ്യാനിച്ചാലും--ഒരു മാത്രയോടുകൂടി എപ്പോഴും ധ്യാനിച്ചാലും--അവൻ, അങ്ങനെയുള്ള ധ്യാനംകൊണ്ടുതന്നെ ആ മാത്രയുടെ സാക്ഷാൽക്കാരം സിദ്ധിച്ചിട്ടു്, വേഗത്തിൽ ഭൂമിയിൽ പ്രവേശിക്കും. അവനെ ഋക്കുകൾ ഭൂമിയിൽ പല ജന്മങ്ങളുള്ളവയിൽ ഉത്തമമായ മനുഷ്യലോകത്തെത്തന്നെ പ്രാപിപ്പിക്കും. ഓങ്കാരത്തിൻെറ ഒന്നാമത്തെ മാത്ര, ഋഗ്വേദരൂപമായിട്ടാണല്ലോ ധ്യാനിയ്ക്കപ്പെടുന്നതു്; അതിനാൽ അവൻ മനുഷ്യജന്മത്തിൽ ബ്രാഹ്മണശ്രേഷ്ഠനായിത്തീൎന്നു്, തപസ്സും ബ്രഹ്മചര്യവും ശ്രദ്ധയും തികഞ്ഞു്, മഹിമാവിനെ അനുഭവിക്കും. അല്ലാതെ, ശ്രദ്ധയില്ലാത്തവനായോ തോന്നിയവാസിയായോ തീരുകയില്ല; ഇങ്ങനെയുള്ള യോഗഭ്രഷ്ടൻ ഒരിക്കലും ദുർഗ്ഗതിയെ പ്രാപിക്കയില്ല. 3

ബ്രാഹ്മണം:--അഥ യദി ദ്വിമാത്രേണ മനസി സമ്പദ്യതേ,
സോന്തരിക്ഷം യജുർഭിരുന്നീയതേ സോമലോകം;
സ സോമലോകേ വിഭൂതിമനുഭൂയ പുനരാവൎത്തതേ. 4

അഥ = പിന്നെ
ദ്വിമാത്രേണ = ദ്വിമാത്രത്തോടുകൂടി = രണ്ടാമത്തെ മാത്രയോടുകൂടി
(അഭിധ്യായീത) യദി = ഓങ്കാരത്തെ അഭിധ്യാനിക്കുന്നപക്ഷം,
മനസി = മനസ്സിൽ
സമ്പദ്യതേ = ആത്മഭാവത്തെ പ്രാപിക്കുന്നു.
സഃ = അവൻ
യജുർഭിഃ = യജുസ്സുകളാൽ

| | |
|---|---|
| അന്തരിക്ഷം | = അന്തരീക്ഷമായ = അന്തരീക്ഷത്തിലുള്ള |
| സോമലോകം | = സോമലോകത്തിലേയ്ക്കു് |
| ഉന്നീയതേ | = ഉന്നയിക്കപ്പെടുന്നു = ഉയർത്തപ്പെടുന്നു. |
| സഃ | = അവൻ |
| സോമലോകേ | = സോമലോകത്തിൽ |
| വിഭൂതിം | = വിഭൂതിയെ |
| അനുഭൂയ | = അനുഭവിച്ചിട്ടു് |
| പുനഃ | = വീണ്ടും |
| ആവർത്തതേ | = ആവർത്തിക്കുന്നു = മനുഷ്യലോകത്തിലേയ്ക്കു പോരുന്നു. |

ഭാഷ്യം:--പിന്നെ രണ്ടാമത്തെ മാത്രയായ ഉകാരത്തോടു കൂടി ഓങ്കാരത്തെ അഭിധ്യാനിയ്ക്കുയാണെങ്കിൽ, അങ്ങനെ ധ്യാനിക്കുന്നവൻ, ഏകാഗ്രതകൊണ്ടു്, സ്വപ്നാത്മകവും മനനീയവും സോമൻ ദേവതയായിട്ടുള്ളതുമായ മനസ്സിൽ ആത്മഭാവത്തെ പ്രാപിക്കുന്നു. ഇപ്രകാരം മനോമയനായി പരിണമിച്ചവൻ മരിക്കുമ്പോഠം, രണ്ടാമത്തെ മാത്രയുടെ രൂപത്തിലുള്ളവതന്നെയായ യജൂസ്സുകഠം, അവനെ, അന്തരീക്ഷത്തിലുള്ളതും ദ്വിതീയമാത്രാരൂപവുമായ സോമലോകത്തിലേയ്ക്കുയർത്തുന്നു. അവൻ അവിടെ വിഭൂതിയെ അനുഭവിച്ചിട്ടു് വീണ്ടും മനുഷ്യലോകത്തിലേയ്ക്കു മടങ്ങുന്നു. 4

ബ്രാഹ്മണം:—യഃ പുനരേതം ത്രിമാത്രേണോമിത്യേതേനൈ-
വാക്ഷരേണ പരംപുരുഷമഭിധ്യായീത, സ
തേജസി സൂര്യേസമ്പന്നഃ യഥാ പാദോദരസ്ത്വ-
ചാ വിനിർമ്മുച്യത, ഏവം ഹ വൈ സ പാപ്-
മനാ വിനിർമ്മുക്തഃ, സ സാമഭിരുന്നീയതേ
ബ്രഹ്മലോകം, സ ഏതസ്മാജ്ജീവഘനാൽ
പരാൽ പരം പുരിശയം പുരുഷമീക്ഷതേ;
തദേതൗ ശ്ലോകൗ ഭവതഃ 5

| | |
|---|---|
| യഃ പുനഃ | = ആരാണോ പിന്നെ |
| ഏതം പരം പുരുഷം | = ഈ പരനായ പുരുഷനെ |
| ത്രിമാത്രേണ | = മൂന്നു മാത്രകളോടുകൂടിയ |
| ഓം ഇതി ഏതേന അക്ഷരേണ ഏവ | = ഓം എന്നുള്ള അക്ഷരംകൊണ്ടുതന്നെ |

| | |
|---|---|
| അഭിധ്യായീത | = അഭിധ്യാനിക്കുന്നതു് |
| സഃ | = അവൻ |
| തേജസീ | = തേജസ്സായ = തേജോരൂപനായ |
| സൂര്യേ | = സൂര്യനിൽ |
| സമ്പന്നഃ | = സമ്പന്നനായിത്തീരുന്നു = ആത്മഭാവത്തെ പ്രാപിക്കുന്നു, |
| യഥാ | = എങ്ങനെയാണോ |
| പാദോദരഃ | = പാദോദരൻ = സർപ്പം |
| ത്വചാ | = ത്വക്കിനാൽ = ചട്ടയാൽ |
| വിനിർമ്മുച്യതേ | = വിനിർമ്മുക്തനാകുന്നതു്, |
| ഏവം ഹ വൈ | = ഇപ്രകാരംതന്നെ |
| സഃ | = അവൻ = സൂര്യനിൽ ആത്മഭാവം പ്രാപിച്ച ഓങ്കാരോപാസകൻ |
| സാമഭിഃ | = സാമങ്ങളാൽ |
| ബ്രഹ്മലോകം | = ബ്രഹ്മലോകത്തിലേയ്ക്കു് = സത്യലോകത്തിലേയ്ക്കു് |
| ഉന്നീയതേ | = ഉന്നയിക്കപ്പെടുന്നു = ഉയർത്തപ്പെടുന്നു. |
| സഃ | = അവൻ = മൂന്നുമാത്രയോടുകൂടിയ ഓങ്കാരത്തെ അറിയുന്നവൻ |
| പരാത് | പരനായ = സ്ഥാവരജംഗമങ്ങളെക്കാൾ പരനായ |
| ഏതസ്മാൽ ജീവഘനാത് | = ഈ ജീവഘനനേക്കാൾ = ഹിരണ്യഗർഭനെക്കാൾ |
| പരം | = പരനും |
| പുരിശയം | = പുരിശയനും = എല്ലാശരീരങ്ങളിലും അനുപ്രവേശിച്ചിരിക്കുന്നവനും ആയ |
| പുരുഷം | = പുരുഷനെ |
| ഈക്ഷതേ | = കാണുന്നു; |
| തത് | = ആ അർത്ഥത്തിൽ ആകുന്ന |
| ഏതൗ ശ്ലോകൗ | = ഈ ശ്ലോകങ്ങൾ |
| ഭവതഃ | = ഉള്ളതു്. |

ഭാഷ്യം:—പ്രതീകമായതുകൊണ്ടു്, ഓങ്കാരം ബ്രഹ്മത്തിൻെറ ആലംബനമാണെന്നുള്ളതാണല്ലോ പ്രകൃതം. 'പരം ചാപരം ച ബ്രഹ്മ യദോങ്കാരഃ' എന്നുള്ള ശ്രുതിയിൽ,

ഓങ്കാരത്തിനും ബ്രഹ്മത്തിനും അഭേദം പറഞ്ഞിരിക്കുന്നതുകൊണ്ടും, മററുവിധത്തിലായിരുന്നാൽ, 'ഓങ്കാരം' എന്നു പലേടത്തുംകാണുന്ന ദ്വിതീയയ്ക്കു് ബാധം വരുന്നതുകൊണ്ടും അങ്ങനെയാണു വിചാരിക്കേണ്ടതു്. ഇവിടെ, 'ഏതേന', 'ത്രിമാത്രേണ', 'അക്ഷരേണ' ഇവയിലെല്ലാം കാണുന്ന തൃതിയയുടെ അർത്ഥമായി ഓങ്കാരത്തിനു കരണത്വം പറയാവുന്നതാണെങ്കിലും പ്രകൃതമനുസ്സരിച്ചു് 'ത്രിമാത്രം പരം പുരുഷം' എന്നു ദ്വിതീയതന്നെ ആക്കുകയാണുവേണ്ടതു്. 'ത്യജേദേകം കുലസ്യാർത്ഥേ' (ഒരു കുലത്തിനുവേണ്ടി ഒരുത്തനെ ഉപേക്ഷിക്കണം) എന്ന ന്യായമനുസ്സരിച്ചു്, പല ദ്വിതീയകൾക്കുവേണ്ടി ഒരു തൃതിയയെ ഉപേക്ഷിക്കുന്നതുകൊണ്ടു തരക്കേടില്ല.

മൂന്നു മാത്രകളെപ്പററിയുള്ള വിജ്ഞാനത്തോടുകൂടി, 'ഓം' എന്നുള്ള അക്ഷരമാകുന്ന പ്രതീകംകൊണ്ടുതന്നെ, ഓങ്കാരാത്മകനായും സൂര്യാന്തർഗ്ഗതനായും ഉള്ള പരനായ പുരുഷനെ അഭിദ്ധ്യാനിക്കുന്നവൻ, ആ അഭിദ്ധ്യാനംകൊണ്ടു്, മരിച്ചാലും, തൃതീയമാത്രാ രൂപനും (= മകാരസ്വരൂപൻ) തേജോമയനും ആയ സൂര്യനിൽ ആത്മഭാവത്തെ പ്രാപിക്കുന്നു. സോമലോകത്തിൽ നിന്നെന്നപോലെ സൂര്യനിൽനിന്നു പിന്നെയും തിരിച്ചുപോരികയില്ല. പിന്നെയോ? സൂര്യനിൽ ആത്മഭാവത്തെ പ്രാപിച്ച ഉടൻതന്നെ, അവൻ, പാമ്പു് പഴയ ചട്ട കഴന്നുപോയി പുതിയ രൂപത്തെ പ്രാപിക്കുന്നതുപോലെ, സർപ്പത്തിൻെറ ചട്ടയുടെ സ്ഥാനത്തുള്ളതും, അശുദ്ധിരൂപവുമായ പാപം നീങ്ങി പുതിയ രൂപത്തോടുകൂടി, തൃതീയമാത്രാരൂപങ്ങളായ സാമങ്ങളാൽ, ഹിരണ്യഗർഭൻ എന്നു പറയുന്ന ബ്രഹ്മത്തിൻെറ ലോകമായ സത്യലോകത്തിലേയ്ക്കുയർത്തപ്പെടുന്നു. ആ ഹിരണ്യഗർഭനാണു് സംസാരികളായ എല്ലാ ജീവങ്ങളുടേയും ആത്മാവായിരിക്കുന്നതു്. എന്തെന്നാൽ, ലിങ്ഗാത്മാവിൻെറ രൂപത്തിൽ എല്ലാ പ്രാണികളുടേയും അന്തരാത്മാവായിരിക്കുന്നതു് അവനാണല്ലോ; ആ ലിങ്ഗാത്മാവിലാണല്ലോ എല്ലാ ജീവങ്ങളും ഒന്നുചേർന്നിരിക്കുന്നതും. അതിനാൽ, ആ ഹിരണ്യഗർഭൻ ജീവഘനൻ ആകുന്നു. മൂന്നു മാത്രയോടുകൂടിയ ഓങ്കാരത്തെ അറിഞ്ഞുകൊണ്ടു ധ്യാനിക്കുന്നവൻ, ബ്രഹ്മലോകത്തിൽ എത്തിയതിൻെറശേഷം, ജീവഘനനനായും, എല്ലാ സ്ഥാവരജംഗമങ്ങളെക്കാളും പരനായുമിരിക്കുന്ന ഹിരണ്യഗർഭനെക്കാറം പരനും,

സർവ്വശരീരങ്ങളിലും അനുപ്രവേശിച്ചിരിക്കുന്നവനും ആയ, പരമാത്മാവെന്നു പറയുന്ന പുരുഷനെ കാണുന്നു. ഈ അർത്ഥത്തെപ്പറയുന്ന രണ്ടു മന്ത്രങ്ങൾ ഉണ്ടു്. അവയാണു് താഴെ പറയുന്നതു്. 5

മന്ത്രം:--തിസ്രോ മാത്രാ മൃത്യുമത്യഃ പ്രയുക്താ
അന്യോന്യസക്താ അനവിപ്രയുക്താഃ
ക്രിയാസു ബാഹ്യാഭ്യന്തരമധ്യമാസു
സമ്യക് പ്രയുക്താസു ന കമ്പതേ ജ്ഞഃ. 6

തിസ്രഃ മാത്രാഃ = മൂന്നു മാത്രകൾ = അകാരം, ഉകാരം, മകാരം ഇവയാകുന്ന മൂന്നു മാത്രകൾ

മൃത്യുമത്യഃ = മൃത്യുമതികളും = മൃത്യുഗോചരങ്ങളും

പ്രയുക്താഃ = പ്രയുക്തങ്ങളും = ആത്മധ്യാനവിഷയത്തിൽ പ്രയോഗിക്കപ്പെടുന്നവയും

അന്യോന്യസക്താഃ = തമ്മിൽ ചേർന്നിരിക്കുന്നവയും

അനവിപ്രയുക്താഃ = അനവിപ്രയുക്തങ്ങളും = ഓരോ വിഷയത്തിൽമാത്രം വിശേഷിച്ചു് പ്രയോഗിക്കപ്പെടുന്നവയല്ലെന്നില്ലാത്തവയും ആകുന്നു.

ബാഹ്യാഭ്യന്തരമദ്ധ്യമാസു = ബാഹ്യവും ആഭ്യന്തരവും മധ്യമവുമായ

ക്രിയാസു = ക്രിയകളിൽ = മൂന്നുവിധത്തിലുള്ള യോഗക്രിയകളിൽ

സമ്യക് പ്രയുക്താസു = അവ വേണ്ടുംവണ്ണം പ്രയോഗിക്കപ്പെടുമ്പോൾ

ജ്ഞഃ = ജ്ഞൻ = വിദ്വാൻ = ഓങ്കാരത്തിന്റെ ഇപ്പറഞ്ഞ വിഭാഗത്തെ അറിയുന്ന യോഗി

ന കമ്പതേ = ഇളകുകയില്ല.

ഭാഷ്യം:--അകാരം, ഉകാരം, മകാരം എന്നുള്ള ഓങ്കാരത്തിന്റെ മൂന്നു മാത്രകൾ മൃത്യുവിനു വിഷയങ്ങൾതന്നെ പ്രത്യേകമായും ബ്രഹ്മദൃഷ്ടിയോടുകൂടാതേയും അവയെ ഉപാസിക്കുന്നവർ മരണത്തെ കടക്കുന്നില്ല. അവ ആത്മധ്യാനവിഷയ

ത്തിൽ പ്രയോഗിക്കപ്പെടുന്നവയും പരസ്പരം സംബന്ധപ്പെട്ട വയും ആകുന്നു. അവ പ്രത്യേകം ഓരോ വിഷയത്തിൽമാത്രം പ്രയോഗിക്കപ്പെടുന്നവയല്ലെന്നില്ല. ഒരേ ധ്യാനകാലത്തിൽ, ജാഗ്രൽപുരുഷൻ, ജാഗ്രൽസ്ഥാനം, സ്വപ്നപുരുഷൻ, സ്വപ്ന സ്ഥാനം, സുഷുപ്തിപുരുഷൻ, സുഷുപ്തിസ്ഥാനം എന്നീ പുരു ഷന്മാരുടേയും സ്ഥാനങ്ങളുടേയും അഭിധ്യാനരൂപമായ, ബാ ഹ്യവും ആഭ്യന്തരവും മധ്യമവും ആയ ക്രിയകളിലാണ് ഇവ യെ ശരിയായി പ്രയോഗിക്കേണ്ടതു്. ജാഗ്രൽപുരുഷൻ വൈ ശ്വാനരൻതന്നെയായ വിശ്വൻ ആകുന്നു. അവന്റെ സ്ഥാനം സ്ഥൂലശരീരവും ജാഗരിതവും ആണ്. സ്വപ്നപുരുഷൻ ഹിര ണ്യഗർഭൻ എന്നു പറയുന്ന തൈജസനത്രേ. ലിങ്ഗശരീരവും സ്വപ്നവുമാണ് അവന്റെ സ്ഥാനം. സുഷുപ്തപുരുഷൻ ഈശ്വ രാത്മാവായ പ്രാജ്ഞനാകുന്നു. അവ്യാകൃതവും സുഷുപ്തിയും അവന്റെ സ്ഥാനമത്രേ. ഈ പുരുഷന്മാരെ അതതു സ്ഥാന ത്തിൽ മുറയ്ക്കു്, അകാരം, ഉകാരം, മകാരം ഇവയായി ധ്യാനി ക്കുന്നപക്ഷം, ഓങ്കാരത്തിന്റെ ഈ വിഭാഗത്തെ അറിയുന്ന യോഗിയ്ക്കു് ചിത്തവിക്ഷേപം (=മനസ്സ് മറെറാന്നിൽ പ്രവേ ശിക്കുക) ഉണ്ടാകയില്ല. എന്തെന്നാൽ, ഇപ്രകാരം അറിയുന്ന വന്ന് ചലനമുണ്ടാവാൻ വഴിയില്ല. ജാഗ്രൽസ്വപ്നസുഷുപ്ത പുരുഷന്മാരെ അവരുടെ സ്ഥാനങ്ങളോടുകൂടി മാത്രാത്രയ രൂപമായ ഓങ്കാരംതന്നെയായി കാണുമ്പോഠം, അങ്ങനെ കാ ണുന്നവൻ, സർവ്വാത്മാവായും ഓങ്കാരമയനായും തീരുന്നു. താൻ അല്ലാതെ വേറൊന്നുണ്ടായിരുന്നാലല്ലാതെ അതിലേയ്ക്കു് മനസ്സിനു വിക്ഷേപമുണ്ടാകയില്ലല്ലോ. എല്ലാം താൻതന്നെ യായാൽപിന്നെ, എന്തു കാരണത്താൽ ഏതു വിഷയത്തിൽ ചലിക്കും?. 6

എല്ലാ അർത്ഥവും സംഗ്രഹിക്കുന്നതിനുവേണ്ടിയുള്ള രണ്ടാ മത്തെ,

മന്ത്രം:--

ഋഗ്ഭിരേതം, യജുർഭിരന്തരീക്ഷം, സാമഭിര്യത്തൽ കവയോ
വേദയന്തേ, തമോങ്കാരേണൈവാ ʃ ʃ യതനേനാന്വേതി
വിദ്വാൻ യത്തച്ഛാന്തമജരമമൃതമഭയം പരം ച. 7

ഋഗ്ഭിഃ = ഋക്കുകളെക്കൊണ്ടു്

| | | |
|---|---|---|
| ഏതം | = | ഇതിനേയും=മനുഷ്യലോകത്തേയും |
| യജുർഭിഃ | = | യജുസ്സുകളെക്കൊണ്ടു് |
| അന്തരീക്ഷം | = | അന്തരീക്ഷത്തേയും =സോമലോകത്തേയും, |
| സാമഭിഃ | = | സാമങ്ങളെക്കൊണ്ടു്, |
| കവയഃയത്വേദയന്തേ തത് | = | കവികൾ (വിദ്യയുള്ള ബുദ്ധിമാന്മാർ) എതിനെ അറിയുന്നുവോ അതിനേയും, |
| തം | = | അതിനെ=ഇപ്രകാരം മൂന്നുവിധത്തിലുള്ള ലോകത്തെ |
| ഓങ്കാരേണ | = | ഓങ്കാരമാകുന്ന |
| ആയതനേന ഏവ | = | ആയതനംകൊണ്ടുതന്നെ=സാധനംകൊണ്ടുതന്നെ, |
| വിദ്വാൻ | = | ഓങ്കാരവിഭാഗങ്ങളെ അറിയുന്നവൻ |
| അന്വേതി | = | അനുഗമിക്കുന്നു. |
| യത് | = | യാതൊന്നാണോ, |
| ശാന്തം | = | ശാന്തവും=വിമുക്തവും=ജാഗ്രദാദിവിശേഷങ്ങളും പ്രപഞ്ചവുമില്ലാത്തതും. |
| അജരം | = | അജരവും=ജരയില്ലാത്തതും |
| അമൃതം | = | അമൃതവും=മൃത്യുവില്ലാത്തതും |
| അഭയം | = | അഭയവും=ഭയമില്ലാത്തതും |
| പരം | = | പരവും=നിരതിശയവുംആയിട്ടുള്ളതു്, |
| തത് | = | അതിനേയും |
| ഓങ്കാരേണ ആയതനേന ഏവ | = | ഓങ്കാരമാകുന്ന സാധനംകൊണ്ടുതന്നെ |
| അന്വേതി | = | അനുഗമിക്കുന്നു. |

ഭാഷ്യം:—ഋക്കുകളെക്കൊണ്ടു മനുഷ്യലോകത്തെയും, യജുസ്സുകളെക്കൊണ്ടു സോമാധിഷ്ഠിതമായ ലോകത്തേയും, സാമങ്ങളെക്കൊണ്ടു്, ബ്രഹ്മലോകമെന്നു വിദ്യാവാന്മാരായ ബുദ്ധിമാന്മാർ അറിയുന്ന ലോകത്തേയും, ഇങ്ങനെ അപരബ്രഹ്മരൂപമായ മൂന്നു വിധത്തിലുള്ള ലോകത്തേയും ഓങ്കാരരൂപമായ സാധനംകൊണ്ടുതന്നെ വിദ്വാൻ പ്രാപിക്കുന്നു. അക്ഷരവും, സത്യവും, പുരുഷൻ എന്നു പറയുന്നതും, ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി മുതലായ വിശേഷങ്ങളും സർവ്വപ്രപഞ്ചവുമില്ലാത്തതും, അതുകൊണ്ടുതന്നെ ജരയില്ലാത്തതും, അതിനാൽ മരണമില്ലാത്തതും,

ജരാദിവികാരമൊന്നുമില്ലാത്തതുകൊണ്ടു് അഭയവും, അഭയമായതുകൊണ്ടു് നിരതിശയവും (=ഇതിനുമേൽ ഒന്നില്ലാത്തതു്) ആയിട്ടുള്ള പരബ്രഹ്മത്തേയും ഓങ്കാരരൂപമായ ഗമനസാധനം കൊണ്ടുതന്നെ പ്രാപിക്കുന്നു. മന്ത്രത്തിൽ 'ഇതി' എന്നശബ്ദം വാക്യപരിസമാപ്തിയെ കാണിക്കുന്നതിനാണു്. 7

ആഥർവ്വവേദത്തിലുള്ള പ്രശ്നോപനിഷത്തിൽ
അഞ്ചാംപ്രശ്നം കഴിഞ്ഞു.

## ആറാം പ്രശ്നം

ബ്രാഹ്മണം:—അഥ ഹൈനം സുകേശാ ഭാരദ്വാജഃ പപ്രച്ഛ.

| | |
|---|---|
| അഥ | = അനന്തരം |
| ഏനം | = ഇവനോടു് = ആചാര്യനോടു് |
| ഭാരദ്വാജഃ | = ഭരദ്വാജപുത്രനായ |
| സുകേശാ | = സുകേശാവു് |
| പപ്രച്ഛ | = ചോദിച്ചു. |

ഭാഷ്യം:—അനന്തരം ഭരദ്വാജപുത്രനായ സുകേശാവു് ആചാര്യനോടു ചോദിച്ചു.

കാര്യകാരണരൂപമായ ജഗത്തു മുഴുവൻ വിജ്ഞാനസ്വരൂപനായ ജീവാത്മാവിനോടുകൂടി, സുഷുപ്തികാലത്തിൽ, പരമായ അക്ഷരബ്രഹ്മത്തിൽ സംപ്രതിഷ്ഠിതമാകുന്നു (ലയിക്കുന്നു) എന്നു പറഞ്ഞുവല്ലോ. അതുകൊണ്ടുതന്നെ, പ്രളയത്തിലും ജഗത്തു്, ആ അക്ഷരബ്രഹ്മത്തിൽതന്നെ ലയിക്കുന്നു എന്നും, അതിൽനിന്നുതന്നെ വീണ്ടും ഉണ്ടാകുന്നു എന്നും സിദ്ധിക്കുന്നു. കാരണമല്ലാത്തതിൽ കാര്യം ലയിക്കുക എന്നതു വരാവുന്നതല്ലല്ലോ. 1 'ആത്മന ഏഷ പ്രാണോ ജായതേ' (പരമാത്മാവിൽ നിന്നാണു് ഈ പ്രാണൻ ജനിക്കുന്നതു്) എന്നു പറയുകയും ചെയ്തിട്ടുണ്ടു്. ജഗത്തിനു മൂലമായിട്ടുള്ളതിനെ അറിയുന്നതുകൊണ്ടാണു് പരമായ ശ്രേയസ്സു ലഭിക്കുന്നതു് എന്നുള്ളതു് എല്ലാ ഉപനിഷത്തുകളുടേയും നിശ്ചിതമായ അർത്ഥവുമാകുന്നു. 2 ''സ സർവ്വജ്ഞഃ സർവ്വോ ഭവതി'' (പരമാത്മാവിനെ അറിയുന്നവൻ സർവ്വജ്ഞ

1. 3-ാം പ്രശ്നം 3-ാം ബ്രാഹ്മണം. 2. 4-ാം പ്രശ്നം 10-ാം ബ്രാഹ്മണം.

നായും സർവ്വാത്മകനായും തീരുന്നു) എന്നു് പിന്നെയും പറഞ്ഞിട്ടുമുണ്ടു്. അപ്പോഠം, അക്ഷരവും സത്യവും പുരുഷൻ എന്നു പറയുന്നതുമായ അതിനെ അറിയേണ്ടതു് എവിടെയാണെന്നും പറയേണ്ടതാണല്ലോ. അതിനായിട്ടാണു് ഈ പ്രശ്നം ആരംഭിക്കുന്നതു്. അതോടുകൂടി ഒരു കഥ പറയുന്നതു്, ഈ ആത്മജ്ഞാനം ദുർല്ലഭമാണെന്നു വെളിപ്പെടുത്തി അതിനെ ലഭിക്കുന്നതിനു മുമുക്ഷുക്കഠം കൂടുതലായി പ്രയത്നിക്കുന്നതിനുവേണ്ടിയാകുന്നു.

ബ്രാഹ്മണം: — ഭഗവൻ! ഹിരണ്യനാഭഃ കൗസല്യോ രാജപുത്രോ മാമുപേത്യൈതം പ്രശ്നമപൃച്ഛത:--''ഷോഡശകലം ഭാരദ്വാജ, പുരുഷം വേത്ഥ?'' തമഹം കുമാര-മബ്രുവം:-- ''നാഹമിമം വേദ; യദ്യഹമവേദിഷം, കഥം തേ നാവക്ഷ്യമിതി. സമൂലോ വാ യേഷ പരിശുഷ്യതി യോ ഽ നൃതമഭിവദതി; തസ്മാന്നാർഹാമ്യനൃതം വക്തും'' സതൂഷ്ണീം രഥമാരുഹ്യ പ്രവവ്രാജ; തം ത്വാ പൃച്ഛാമി ക്വാസൗ പുരുഷ? ഇതി. 1

| | |
|---|---|
| ഭഗവൻ! | = ഭഗവാനേ! |
| ഹിരണ്യനാഭഃ | = ഹിരണ്യനാഭൻ എന്നു പേരുള്ള |
| കൗസല്യഃ | = കൗസല്യനായ = കോസലരാജ്യത്തുകാരനായ |
| രാജപുത്രഃ | = രാജപുത്രൻ |
| മാം ഉപേത്യ | = എന്റെ അടുക്കൽവന്നു് |
| ഏതം പ്രശ്നം | = ഈ പ്രശ്നത്തെ = ഈ ചോദ്യത്തെ |
| അപൃച്ഛത | = ചോദിച്ചു:-- |
| ''ഭാരദ്വാജ! | = അല്ലയോ ഭാരദ്വാജ! |
| ഷോഡശകലം | = പതിനാറു കലകളോടുകൂടിയ |
| പുരുഷം | = പുരുഷനെ |
| വേത്ഥ?'' | = നീ അറിയുന്നുവോ? = നിനക്കു് അറിയാമോ?'' |
| തം കുമാരം | = ആ കുമാരനോടു് |
| അഹം | = ഞാൻ |
| 1 അബ്രുവം | = പറഞ്ഞു:-- |

1 ഗുണാഭാവം ഛാന്ദസം

| | | |
|---|---|---|
| ''ഇമം | = | ''ഇവനെ = പതിനാറു കലകളോടുകൂടിയ പുരുഷനെ |
| അഹം ന വേദ | = | എനിക്ക് അറിഞ്ഞുകൂട. |
| യദി അവേദിഷം | = | എനിക്കറിയാമായിരുന്നു എങ്കിൽ, |
| തേ | = | നിനക്ക് |
| കഥം ന അവക്ഷ്യം | = | ഞാൻ പറഞ്ഞുതരാതിരിക്കുമായിരുന്നോ? |
| യഃ അനൃതം അഭിവദതി | = | എവൻ അസത്യംപറയുന്നുവോ, |
| സഃ | = | അവൻ |
| സമൂലഃ | = | സമൂലനായിട്ട്=ചുവടോടെ |
| ശുഷ്യതി വൈ | = | ശോഷിച്ചുപോകുമല്ലോ = നശിച്ചുപോകുമല്ലോ. |
| തസ്മാത് | = | അതിനാൽ |
| അനൃതം വക്തും | = | അസത്യം പറയുന്നതിന്ന് |
| ന അർഹാമി'' | = | എനിക്കു പാടില്ല.'' |
| ഇതി | = | എന്നു് |
| സഃ | = | അവൻ=ആ രാജപുത്രൻ |
| തൂഷ്ണീം | = | ഒന്നും മിണ്ടാതെ |
| രഥം ആരുഹ്യ | = | തേരിൽ കയറി |
| പ്രവവ്രാജ | = | പോയി. |
| തം | = | അവനെ=ഹിരണ്യനാഭൻ ചോദിച്ച ആ പുരുഷനെ |
| ത്വാ പൃച്ഛാമി | = | ഞാൻ അങ്ങേ അടുക്കൽ ചോദിക്കുന്നു. |
| അസൗ പുരുഷഃ | = | ഈ പുരുഷൻ |
| ക്വ | = | എവിടെയാണ്? |
| ഇതി | = | എന്നു്. |

ഭാഷ്യം:—''ഭഗവാനേ! ജാതിയിൽ ക്ഷത്രിയനും കോസലരാജ്യത്തുകാരനുമായ ഹിരണ്യനാഭൻ, എന്റെ അടുക്കൽവന്നു താഴെ പറയുംപ്രകാരം ചോദിച്ചു:—''ഭാരദ്വാജ! പതിനാറു കലകളോടുകൂടിയ പുരുഷനെ നിനക്കറിയാമോ?'' ഇങ്ങനെ ചോദിച്ച ആ രാജകുമാരനോടു ഞാൻ പറഞ്ഞു:—''നീ ചോദിക്കുന്ന, പതിനാറു കലകളോടുകൂടിയ പുരുഷനെ എനിക്ക് അറിഞ്ഞുകൂടാ. അറിയാമായിരുന്നെങ്കിൽ സകല ശിഷ്യഗുണങ്ങളും തികഞ്ഞ നീ അപേക്ഷിച്ചാൽ പറഞ്ഞുതരാതിരിക്കു

മോ?'' ഇത്രയും പറഞ്ഞിട്ടും, അവനു വിശ്വാസമായില്ലെന്നു കണ്ടതുകൊണ്ടു്, അവനെ വിശ്വസിപ്പിക്കുവാനായി വീണ്ടും ഞാൻ പറഞ്ഞു:—''ഒരുവിധത്തിലിരിക്കുന്ന അവനവനെ മറെറാരുവിധത്തിലാക്കിക്കൊണ്ടു പരമാർത്ഥമല്ലാത്തതു പറയുന്നവൻ, ഈ ലോകത്തിലും പരലോകത്തിലും ഗതികിട്ടാതെ ചുവടോടെ നശിച്ചുപോകുമല്ലോ. ഈ പരമാർത്ഥമറിയുന്ന എനിക്കു മൂഢനെപ്പോലെ അസത്യംപറയാൻ പാടില്ല.'' ഇങ്ങനെ ഞാൻ വിശ്വസിപ്പിച്ച ആ രാജകുമാരൻ ലജ്ജയാൽ ഒന്നും മിണ്ടാതെ, തേരിൽ കയറി, വന്നവഴിയ്ക്കുതന്നെ തിരിച്ചുപോയി.'' ഇതുകൊണ്ടു് ന്യായമായി തൻെറ അടുക്കൽ വരുന്ന യോഗ്യനായ ശിഷ്യനു്, അറിയുന്നവൻ, വിദ്യ പറഞ്ഞുകൊടുക്കണമെന്നും യാതൊരവസ്ഥയിലും അസത്യം പറയരുതെന്നും സിദ്ധിക്കുന്നു. ''അറിയാനുള്ളതായി, എൻെറ ഹൃദയത്തിൽ ഒരു ശല്യംപോലെ സ്ഥിതിചെയ്യുന്ന ആ പുരുഷനെ ഞാൻ അങ്ങേ അടുക്കൽ ചോദിക്കുന്നു. ഈ അറിയാനുള്ള പുരുഷൻ എവിടെയാണു സ്ഥിതിചെയ്യുന്നതു്?''

ബ്രാഹ്മണം:--തസ്മൈ സ ഹോവാച:--ഇഹൈവാന്തഃ ശരീരേ
സോമ്യ! സ പുരുഷോ യസ്മിന്നേതാഃ ഷോഡശകലാഃ
പ്രഭവന്തീതി. 2

| | |
|---|---|
| തസ്മൈ | = അവനു്, |
| സഃ | = അവൻ=പിപ്പലാദൻ |
| ഉവാച ഹ | = പറഞ്ഞുകൊടുത്തു. |
| സോമ്യ! | = അല്ലയോ പ്രിയദർശന! |
| യസ്മിൻ | = ഏതു പുരുഷനിലാണോ |
| ഏതാഃ | = ഈ=ഇനി പറയാൻപോകുന്ന |
| ഷോഡശകലാഃ | = പതിനാറു കലകൾ |
| പ്രഭവന്തി | = ഉണ്ടാകുന്നതു്, |
| സഃ പുരുഷഃ | = ആ പുരുഷൻ |
| ഇഹ അന്തഃ ശരീരേ ഏവ | = ഈ ശരീരത്തിനുള്ളിൽത്തന്നെയാകുന്നു. |

ഭാഷ്യം:—ആ കൗസല്യനു പിപ്പലാദൻ പറഞ്ഞുകൊടുത്തു:--അല്ലയോ പ്രിയദർശന! പ്രാണാദികളായ പതിനാറു കലകളുടെ ഉത്ഭവസ്ഥാനമായ ആ പുരുഷൻ ദേശാന്തരത്തിലെ

ഞാനുമാണെന്നു കരുതേണ്ട; അവൻ, ഈ ശരീരത്തിനുള്ളിൽ തന്നെ ഹൃദയപുണ്ഡരീകത്തിലുള്ള ആകാശത്തിന്റെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്നു. ഉപാധികളായിത്തീർന്നിരിക്കുന്ന പതിനാറുകലകളെക്കൊണ്ടു്, നിഷ്കളങ്കനായിട്ടുള്ള പുരുഷൻ, അവിദ്യനിമിത്തം സകളനെന്നപോലെ കാണപ്പെടുന്നു. അവന്റെ ഉപാധികളായിരിക്കുന്ന കലകളുടെ അധ്യാരോപത്തെ നീക്കി, ആ പുരുഷനെ, കേവലനായിക്കാണിച്ചുകൊടുക്കണമെന്നുവച്ചിട്ടാണു്, കലകൾ അവനിൽനിന്നുണ്ടാകുന്നു എന്നു പറഞ്ഞതു്. യാതൊരു വിശേഷവും അശേഷമില്ലാത്തതും, അദ്വയവും ശുദ്ധവുമായ തത്ത്വത്തിൽ, പ്രാണാദികലകളുടെ അധ്യാരോപം കൂടാതെ, പ്രതിപാദ്യമെന്നും പ്രതിപാദനമെന്നും മററുമുള്ള വ്യവഹാരം അസാദ്ധ്യമാകയാൽ, അവിദ്യാവിഷയങ്ങളായ, കലകളുടെ ഉല്പത്തിയും സ്ഥിതിയും ലയവും ആരോപിക്കപ്പെടുന്നു. കലകൾ ഉണ്ടാകുന്നതും നിലനില്ക്കുന്നതും ലയിക്കുന്നതും ചൈതന്യത്തിൽനിന്നു വേറെയല്ലാതെതന്നെയാണല്ലോ എപ്പോഴും കാണപ്പെടുന്നതു്. അതുകൊണ്ടുതന്നെയാണു്, ചിലർ അഗ്നിസംയോഗംകൊണ്ടു ഘൃതം ദ്രവാവസ്ഥയെ പ്രാപിക്കുന്നതുപോലെ, 'ഞാൻ' എന്ന ആകൃതിയിലുള്ള ആലയവിജ്ഞാനംതന്നെയാണു്, ഘടം മുതലായവയുടെ ആകൃതിയിൽ ക്ഷണംതോറും ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നതു് എന്നു ഭ്രമിച്ചുപോയിരിക്കുന്നതും; വിഷയവിജ്ഞാനരൂപത്തിൽ ചൈതന്യമില്ലാതെയിരിക്കുന്ന സുഷുപ്തികാലത്തിൽ എല്ലാം ശൂന്യമെന്നപോലെയിരിക്കുന്നു എന്നു വേറെചിലർ പറയുന്നതും; ചേതയിതാവായ ആത്മാവു് ആത്മാവു് നിത്യനാണെന്നും, ഘടാദിവിഷയകമായ 1 ചൈതന്യം ആ ആത്മാവിൽനിന്നുണ്ടാവുകയും നശിക്കുകയും ചെയ്യുന്ന അനിത്യധർമ്മമാണെന്നും, മൂന്നാമതൊരുകൂട്ടർ അഭിപ്രായപ്പെടുന്നതും; ചൈതന്യം എന്നതു്, ശരീരാകൃതിയിൽ ഒരുമിച്ചുചേർന്നിരിക്കുന്ന പൃഥിവ്യാദിഭൂതങ്ങളുടെ ധർമ്മമാണെന്നു നാസ്തികന്മാർ വാദിക്കുന്നതും.

ഉല്പത്തിയോ നാശമോ ഇല്ലാത്ത ചൈതന്യമാകുന്നു ആത്മാവു്. അതുതന്നെയാണു്, നാമം രൂപം മുതലായ ഉപാധിധർമ്മങ്ങളാൽ പലതായിട്ടും, കാര്യമായിട്ടും ഭാസിക്കുന്നതു്. 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' (ബ്രഹ്മം സത്യവും ജ്ഞാനസ്വരൂപവും അഖണ്ഡവുമാകുന്നു) 'പ്രജ്ഞാനം ബ്രഹ്മ' (ബ്രഹ്മം

1 ജ്ഞാനം.

ജ്ഞാനസ്വരൂപമാകുന്നു) 'വിജ്ഞാനമാനന്ദം ബ്രഹ്മ' (ബ്രഹ്മം വിജ്ഞാനാനന്ദസ്വരൂപമാകുന്നു) 'വിജ്ഞാനഘന ഏവ' (ബ്രഹ്മം വിജ്ഞാനഘനസ്വരൂപമാകുന്നു) എന്നും മററുമുള്ള ശ്രുതികാം ഇതിലേയ്ക്കുള്ള പ്രമാണങ്ങളാകുന്നു. എന്നുതന്നെയുമല്ല, പദാൎത്ഥങ്ങരം സ്വരൂപവ്യഭിചാരികളായിരിയ്ക്കെ, ജ്ഞാനത്തിനു വ്യഭിചാരമില്ല. ഘടജ്ഞാനമുള്ളപ്പോരം ഘടം ഉണ്ടായിരിക്കുമെന്നു നിയമമില്ല; അപ്പോരം ഘടമില്ലാതേയുമിരിക്കാം. ഇതുപോലെ എല്ലാ വിഷയങ്ങളും അവയുടെ ജ്ഞാനകാലത്തിൽ ഉണ്ടായിരിക്കുമെന്നു നിശ്ചയമില്ല. അതിനാൽ ആണു്, പദാൎത്ഥങ്ങരം സ്വരൂപവ്യഭിചാരികളെന്നു പറഞ്ഞതു്. എന്നാൽ, വിഷയമുള്ളപ്പോരം ജ്ഞാനമില്ലാതെപോയി എന്നു വരികയില്ല; അതിനാൽ ജ്ഞാനം അവ്യഭിചാരിയാകുന്നു. ഏതേതു പദാൎത്ഥം ഏതേതു രൂപത്തിൽ ഇരിക്കുന്നതായി പ്രസിദ്ധപ്പെട്ടിരിക്കുന്നുവോ, അതാതു പദാൎത്ഥം അതാതു രൂപത്തിൽ അറിയപ്പെടുന്നതുകൊണ്ടുതന്നെ അതാതു ജ്ഞാനത്തിനു വ്യഭിചാരമില്ലെന്നു സിദ്ധിയ്ക്കുന്നു. ഒരു വസ്തു ഉണ്ടെന്നും, എന്നാൽ അറിയപ്പെടുന്നില്ലെന്നും പറയുന്നതു്, രൂപം കാണപ്പെടുന്നുണ്ടു്, കണ്ണില്ലതാനും; എന്നു പറയുന്നതുപോലെ യുക്തിഹീനമായിട്ടുള്ളതാണു്. 1 ജ്ഞേയം ജ്ഞാനത്തെ വ്യഭിചരിച്ചു എന്നു വരാം. അതായതു്, ജ്ഞാനമുള്ളപ്പോരം ജ്ഞേയമില്ലാതിരുന്നു എന്നു വരാം. എന്നാൽ ജ്ഞാനം ഒരിയ്ക്കലും ജ്ഞേയത്തെ വ്യഭിചരിയ്ക്കയില്ല; എന്നുവച്ചാൽ, ജ്ഞേയമുള്ളപ്പോരം ജ്ഞാനമില്ലാതിരിയ്ക്കുക എന്നതുണ്ടാകയില്ല എന്നൎത്ഥം. എന്തെന്നാൽ ഒരു ജ്ഞേയത്തിൽ ജ്ഞാനമില്ലാതിരുന്നാലും മറെറാരു ജ്ഞേയത്തിൽ ഉണ്ടായിരിക്കുമെന്നുള്ളതു തീൎച്ചതന്നെ. ഘടത്തിൽ ജ്ഞാനമില്ലെങ്കിൽ പടത്തിൽ ഉണ്ടായിരിയ്ക്കും; എന്നാൽ ജ്ഞാനമില്ലാത്തപക്ഷം ഒരുവനും ജ്ഞേയമെന്നൊന്നുണ്ടാകയില്ല.

ഇനി, സുഷുപ്തികാലത്തിൽ ഒരു വിഷയത്തെപ്പററിയും ജ്ഞാനം കാണുന്നില്ലാത്തതുകൊണ്ടു്, അപ്പോരം ജ്ഞാനമേയില്ലെന്നും, അതിനാൽ, ജ്ഞാനസ്വരൂപത്തിനും, ജ്ഞേയത്തിനെന്നപോലെ വ്യഭിചാരമുണ്ടെന്നും വാദിയ്ക്കുകയാണെങ്കിൽ അതു ശരിയല്ല. ജ്ഞാനം ജ്ഞേയത്തിൻെറ അവഭാസ

1 അറിയപ്പെടുന്ന പദാൎത്ഥം.

കമാകുന്നു. അതായതു്, വെളിച്ചം പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്നതുപോലെയാണു് ജ്ഞാനം ജ്ഞേയങ്ങളെ പ്രകാശിപ്പിക്കുന്നതു്. അതിനാൽ, പ്രകാശിപ്പിയ്ക്കുവാൻ ഒന്നുമില്ലാത്തപ്പോൾ വെളിച്ചമില്ലെന്നു പറയുവാൻ തരമില്ലാത്തതുപോലെതന്നെ ജ്ഞേയമില്ലാത്തതുകൊണ്ടു സുഷുപ്തിയിൽ ജ്ഞാനമില്ലെന്നും പറഞ്ഞുകൂടാ ഇരുട്ടിൽ, രൂപഗ്രഹണമില്ലാത്തതുകൊണ്ടു കണ്ണില്ലെന്നു കല്പിക്കുവാൻ 1 വൈനാശികനു കഴിയുകയില്ലല്ലോ. ഇതൊന്നുമില്ലെങ്കിലും, ജ്ഞേയമില്ലാത്തപ്പോൾ ജ്ഞാനമില്ലെന്നു വൈനാശികൻ കല്പിക്കതന്നെ ചെയ്യുമെന്നു പറയുന്ന പക്ഷം,. ചോദിക്കട്ടേ! ജ്ഞേയഭാവംകൊണ്ടല്ലയോ നിങ്ങൾ ജ്ഞാനഭാവത്തെ കല്പിക്കുന്നതു്? ആ ജ്ഞേയഭാവത്തെപ്പററി ജ്ഞാനമുണ്ടെന്നോ ഇല്ലെന്നോ നിങ്ങൾ പറയുന്നതു്? ജ്ഞാനമുണ്ടെന്നു പറയുന്നപക്ഷം അപ്പോൾ ജ്ഞാനമില്ലെന്നു കല്പിക്കുന്നതെങ്ങനെ എന്നു വൈനാശികൻ പറയണം. ജ്ഞേയാഭാവത്തെപ്പററി ജ്ഞാനമില്ലെങ്കിൽ, ആ ജ്ഞേയാഭാവംകൊണ്ടു ജ്ഞാനാഭാവത്തെ കല്പിക്കുവാനും സാധിക്കയില്ലല്ലോ.

ജ്ഞാനവും ജ്ഞേയവും ഒന്നായതുകൊണ്ടു ജ്ഞേയമില്ലാത്തപ്പോൾ ജ്ഞാനവുമില്ല, എന്നു വാദിക്കുന്നതിനു് തരമില്ല. എന്തെന്നാൽ, നിങ്ങൾ വൈനാശികന്മാർ, അഭാവത്തേയും ജ്ഞേയമായി സ്വീകരിച്ചിട്ടുണ്ടല്ലോ. എന്നുമാത്രവുമല്ല, അതു നിത്യമാണെന്നാണു് നിങ്ങൾ വച്ചിരിക്കുന്നതും. ജ്ഞാനവും അതും ഒന്നെന്നു പറയുന്നപക്ഷം ജ്ഞാനത്തിനു നിത്യത്വം കല്പിക്കുന്നതായി വരും. അഭാവവും ജ്ഞാനവും ഒന്നായതുകൊണ്ടു് ജ്ഞാനം അഭാവരൂപമാണെന്നു പറയുന്നതാകട്ടെ, വെറും വാക്കാകുന്നു; അതിനു് അർത്ഥമില്ല. പരമാർത്ഥത്തിൽ ജ്ഞാനത്തിനു് അഭാവത്വമോ അനിത്യത്വമോ ഇല്ല. നിത്യമായ ജ്ഞാനത്തിനു്, അഭാവമെന്നു പേരിട്ടതുകൊണ്ടുമാത്രം നമുക്കു് യാതൊരു നഷ്ടവും വരുവാനില്ല.

അഭാവം ജ്ഞേയമാണെങ്കിലും അതു ജ്ഞാനത്തിൽനിന്നു വേറെയാണെന്നു പറയുകയാണെങ്കിൽ, ജ്ഞേയാഭാവംകൊണ്ടു് ജ്ഞാനാഭാവത്തെ സാധിക്കുവാനും കഴിയുകയില്ല; രണ്ടും ഒന്ന

1 ജ്ഞാനം ഘടാദിരൂപത്തിൽ പ്രതിക്ഷണം ഉണ്ടാവുകയും നശിയ്ക്കുകയും ചെയ്യുന്നു എന്നു പറയുന്നവൻ.

ല്ലല്ലോ. ജ്ഞേയം ജ്ഞാനത്തിൽനിന്നു വേറേയാണു്; എന്നാൽ, ജ്ഞാനം ജ്ഞേയത്തിൽനിന്നു വേറേയല്ലതാനും, എന്നു പറയുന്നതായാൽ, അതു വെറും ശബ്ദം മാത്രമാണു്; അതു കൊണ്ടു് യാതൊരു വിശേഷവും ഉണ്ടാകയില്ല. ജ്ഞേയവും ജ്ഞാനവും ഒന്നെന്നു സ്വീകരിക്കുന്നപക്ഷം, ജ്ഞേയം ജ്ഞാനത്തിൽനിന്നു വേറേയാണെന്നും, എന്നാൽ, ജ്ഞാനം ജ്ഞേയത്തിൽനിന്നു വേറേയല്ലെന്നും പറയുന്നതു്, വഹ്നി അഗ്നിയിൽ നിന്നു വേറേയാണു്, എന്നാൽ, അഗ്നി, വഹ്നിയിൽനിന്നു വേറേയല്ലതാനും; എന്നു പറയുംപോലെ, അൎത്ഥമില്ലാത്ത ശബ്ദമാണു്. ജ്ഞാനം ജ്ഞേയത്തിൽനിന്നു വേറേയാണെങ്കിലോ, ജ്ഞേയാഭാവംകൊണ്ടു് ജ്ഞാനാഭാവത്തെ ഉപപാദിക്കുവാൻ കഴിയുകയില്ലെന്നുള്ളതു് സിദ്ധവുമാണു്.

ജ്ഞേയമില്ലാത്തപ്പോരം ജ്ഞാനം അനുഭവപ്പെടുന്നില്ലെന്നം അതിനാൽ അപ്പോരം ജ്ഞാനമില്ലെന്നും വാദിക്കുകയാണെങ്കിൽ, ആ വാദവും നിലനില്ക്കുകയില്ല. എന്തെന്നാൽ സുഷുപ്തികാലത്തിലും 1 ആലയവിജ്ഞാനസന്തതി ഉള്ളതായി വൈനാശികൻ സ്വീകരിച്ചിട്ടുണ്ടു്. അവിടെയും ജ്ഞാനത്തിനു് സ്വജ്ഞേയത്വം—തനിക്കുതന്നെ താൻ ജ്ഞേയമെന്നുള്ളതു്-സ്വീകരിക്കുന്നതിനാൽ ജ്ഞേയാഭാവമില്ലെന്നു പറയുന്ന പക്ഷം, അതു ശരിയല്ല; ജ്ഞേയവും ജ്ഞാനവും വേറേവേറേയാണെന്നുള്ളതു സിദ്ധമാണു്. അഭാവരൂപമായ ജ്ഞേയത്തേ വിഷയീകരിച്ചുവരുന്ന ജ്ഞാനം, ആ ജ്ഞേയത്തിൽനിന്നു വേറെ ആയതുകൊണ്ടു്, ജ്ഞേയവും ജ്ഞാനവും വേറേവേറേയാണെന്നുള്ളതു് മുമ്പേതന്നെ സിദ്ധിച്ചിട്ടുണ്ടല്ലോ. മരിച്ചവനെ ജീവിപ്പിക്കുന്നതിനെന്നപോലെ, സിദ്ധമായ ആ ഭേദത്തെ മാററുന്നതിനു് അനേകശതം വൈനാശികന്മാർ വിചാരിച്ചാലും സാധിക്കുകയില്ല.

ഇനി, നിങ്ങളുടെ പക്ഷത്തിൽ ജ്ഞാനവും ജ്ഞേയവുമൊന്നല്ലല്ലോ. അതിനാൽ ഒരു ജ്ഞാനം മറെറാരു ജ്ഞാനത്തിനു് ജ്ഞേയമാകും; അതു വേറൊന്നിനു്, അതു പിന്നെയൊന്നിനു്; ഇങ്ങനെ നിലയില്ലാതെവരുമല്ലോ എന്നാണെങ്കിൽ, അങ്ങനെ വരികയില്ല. എല്ലാത്തിനേയും ജ്ഞാനമെന്നും ജ്ഞേയമെ

1 'ഞാൻ' എന്നുള്ള ജ്ഞാനത്തിന്റെ അവിച്ഛിന്നമായ തുടർച്ച.

നം രണ്ടായി വിഭജിച്ചിരിക്കുന്നു. ജ്ഞാനം എപ്പോഴും ജ്ഞാനംതന്നെ; ഒരിക്കലും ജ്ഞേയമല്ല, ജ്ഞേയവും എപ്പോഴും ജ്ഞേയംതന്നെ; ഒരിക്കലും ജ്ഞാനമല്ല. ഒരു ജ്ഞാനത്തിന് എല്ലാം ജ്ഞേയമാകുമ്പോഴും ആ ജ്ഞേയത്തിൽനിന്ന് വേറായ ജ്ഞാനം ജ്ഞാനംതന്നെ. ഇങ്ങനെ രണ്ടാമത്തെ വിഭാഗമല്ലാതെ, ജ്ഞാനത്തെ വിഷയീകരിക്കുന്ന ജ്ഞാനം എന്നു മൂന്നാമതൊരു വിഭാഗത്തെ വൈനാശികന്മാരല്ലാത്തവർ സ്വീകരിക്കുന്നില്ല. അതിനാൽ അനവസ്ഥയ്ക്കിടയില്ല.

ജ്ഞാനം അതിനുതന്നെ ജ്ഞേയമാവുകയില്ലെങ്കിൽ, നിങ്ങളുടെ പക്ഷത്തിൽ ജ്ഞാനസ്വരൂപമായ ബ്രഹ്മത്തിന് തന്നെത്താൻ അറിയുവാൻ പാടില്ലാത്തതുകൊണ്ട് സർവ്വജ്ഞത്വമില്ലെന്നുവരുമെന്നു വൈനാശികൻ ആക്ഷേപിക്കുന്നപക്ഷം, ആ ദോഷവും അവനുതന്നെ ഇരിക്കട്ടെ; അറിയാൻകഴിയുന്ന എല്ലാത്തിനേയും അറിയാതിരുന്നാലേ സർവ്വജ്ഞനല്ലെന്നു വരികയുള്ളൂ. അല്ലെങ്കിൽ ശശവിഷാണാദികളെ അറിയാത്തതുകൊണ്ട്, ആരുടെ മതത്തിലും സർവ്വജ്ഞത്വമുണ്ടാകയില്ല. അതിനാൽ നമ്മുടെ മതത്തിൽ ആ ദോഷം വരുവാനിടയില്ല. എന്നാൽ, വൈനാശികൻെറ മതത്തിൽ ആ ദോഷമുണ്ടുതാനും. ജ്ഞാനം അതിനുതന്നെ ജ്ഞേയമാണെന്നാണല്ലോ അവൻെറ മതം. ജ്ഞാനത്തിന് അതിനെത്തന്നെ അറിയുവാൻ കഴിയുകയില്ലെന്ന് 'സിദ്ധം ഹി' ഇത്യാദി ഭാഗംകൊണ്ടു പറഞ്ഞുകഴിഞ്ഞു. ജ്ഞാനം മറെറാന്നിനു ജ്ഞേയമാണെന്നുള്ളത് അവൻ സ്വീകരിച്ചിട്ടുമില്ല. അതിനാൽ അവൻെറ മതത്തിൽ സർവ്വജ്ഞത്വമുണ്ടാവാൻ തരമില്ല. അവൻെറ മതത്തിലുള്ള ആ ദോഷം തീർത്തുകൊടുത്തിട്ട് നമുക്കെന്തുവേണം? അനവസ്ഥാദോഷവും അവനുതന്നെയാണ്. വൈനാശികമതത്തിൽ ജ്ഞാനം ജ്ഞേയമാണെന്നുള്ളത് തീർച്ചതന്നെയാണല്ലോ. തനിക്കു് തന്നെയറിയാൻ കഴിയുകയില്ലാത്തതുകൊണ്ട്, ഒരു ജ്ഞാനം മറെറാന്നിന് ജ്ഞേയമാകണം; അതു വേറൊന്നിന്; ഇങ്ങനെ അനവസ്ഥാദോഷം അവൻെറ മതത്തിൽ അനിവാര്യമാണ്. ഈ ദോഷം രണ്ടുകൂട്ടർക്കും ഒരുപോലെയുള്ളതാണെന്നു പറയാൻ പാടില്ല. ജ്ഞാനമെല്ലാം ഒന്നാണ്; എല്ലാ കാലത്തിലും, എല്ലാ ദേശത്തിലും, എല്ലാ പുരുഷനിലും ഇരിക്കുന്ന ഒരേ ജ്ഞാനംതന്നെ, നാമം രൂപം മുതലായ പല ഉപാ

ധികളുടെ ഭേദത്താൽ, ജലാദികളിലുള്ള സൂര്യാദിപ്രതിബിംബംപോലെ പലതായി അവഭാസിയ്ക്കുകയാണു്. അതിനാൽ നമ്മുടെ മതത്തിൽ അനവസ്ഥാദോഷത്തിനു പ്രസക്തിയേ ഇല്ല. നിത്യമായ ചൈതന്യം അധിഷ്ഠാനമായിരിക്കുന്നതുകൊണ്ടാണു്, അതിൽ കലകളുടെ അദ്ധ്യാരോപത്തെ ഈ ശ്രുതിയിൽ പറയുന്നതു്.

'പുരുഷൻ, 1 കുണ്ഡത്തിൽ 2 ബദരംപോലെ, ശരീരത്തിനുള്ളിൽത്തന്നെ പരിച്ഛിന്നനാണെന്നു ശ്രുതിയിൽ പറയുന്നുണ്ടല്ലോ; പരിച്ഛിന്നമായിട്ടുള്ളതു്, ഘടം മുതലായതുപോലെ അനിത്യവുമാണു്; അതിനാൽ ചൈതന്യം നിത്യമെന്നു പറയുവാൻ പാടില്ല.' എന്നു വാദിക്കയാണെങ്കിൽ അതു ശരിയല്ല; ശരീരത്തിനുള്ളിൽ പുരുഷൻ സ്ഥിതിചെയ്യുന്നു എന്നുള്ള ശ്രുതിയിൽ പുരുഷനു് പ്രത്യഗാത്മത്വമല്ലാതെ പരിച്ഛേദം വിവക്ഷിച്ചിട്ടില്ല; ആ അൎത്ഥം അയോഗ്യമായതുകൊണ്ടു് വിവക്ഷിയ്ക്കുവാൻ തരവുമില്ല; എന്തെന്നാൽ, പുരുഷൻ, പ്രാണൻ മുതലായ കലകൾക്കു കാരണമാകുന്നു. ശരീരമാത്രത്താൽ അതിരു തിരിക്കപ്പെട്ട പുരുഷൻ, പ്രാണൻ, ശ്രദ്ധ മുതലായ കലകൾക്കു കാരണമാണെന്നു പ്രതിപാദിയ്ക്കുവാൻ കഴിയുകയില്ലല്ലോ. ശരീരം കലകളിൽനിന്നുണ്ടാകുന്നതുമാണു്. പുരുഷനിൽനിന്നുണ്ടാകുന്ന കലകളുടെ കാര്യമായതുകൊണ്ടു് ശരീരം അതിന്റെ കാരണത്തിന്റെ കാരണമായ പുരുഷനെ, കുണ്ഡം ബദരത്തെ എന്നപോലെ, ഉള്ളിലടക്കിക്കൊള്ളുകയില്ലല്ലോ.

ഇനി, ബീജത്തിന്റെ കാര്യമായ വൃക്ഷത്തിൽനിന്നുണ്ടാകുന്ന ഫലം, അതിന്റെ കാരണമായ വൃക്ഷത്തിനും കാരണമായിട്ടുള്ള ബീജത്തെ ഉള്ളിലടക്കിക്കൊള്ളുന്നില്ലേ? അതുപോലെ, ശരീരം പുരുഷനെ ഉള്ളിൽ അടക്കിക്കൊള്ളുമെന്നു വന്നുകൂടയോ? എന്നാണെങ്കിൽ, അങ്ങനെ വാദിയ്ക്കുവാൻ പാടില്ല. ദൃഷ്ടാന്തത്തിൽ, വൃക്ഷത്തിനു കാരണമായ ബീജവും ഫലത്തിനുള്ളിൽ അടങ്ങിയിരിയ്ക്കുന്ന ബീജവും വേറേവേറേയാണു്. ദാൎഷ്ടാന്തികത്തിലാകട്ടെ, ശരീരത്തിന്റെ കാരണമായ കലകൾക്കു കാരണഭൂതനായ പുരുഷൻതന്നെയാണു ശരീരത്തിനുള്ളിൽ അടങ്ങിയിരിക്കുന്നതായി ശ്രുതിയിൽ പറയുന്നതു്.

---

1 പാത്രം. 2 ലന്തക്കാ.

എന്നു മാത്രമല്ല; ബീജം വൃക്ഷം മുതലായവയെല്ലാം സാവയവങ്ങളാണു്; അതിനാൽ അവയ്ക്കുതമ്മിൽ ആധാരാധേയഭാവം ഉണ്ടാവാം. എന്നാൽ പുരുഷൻ നിരവയവനും കലകളും ശരീരവും സാവയവങ്ങളുമാകുന്നു. ഇതുകൊണ്ടു്, ആകാശത്തിനുപോലും ശരീരം ആധാരമെന്നു പറയാൻ പാടില്ല; പിന്നെയാണോ ആകാശത്തിനും കാരണമായ പുരുഷനു് ആധാരമാവുന്നതു്? അതിനാൽ ദൃഷ്ടാന്തവും ദാർഷ്ടാന്തികവും ഒരുപോലെയല്ല.

ഇനി, ദൃഷ്ടാന്തം ശരിയായില്ലെങ്കിൽ വേണ്ട, ശ്രുതിവചനത്തിൻെറ പ്രാമാണ്യത്താൽതന്നെ ശരീരം പുരുഷനെ ഉള്ളിലടക്കുമെന്നു പറയുകയാണെങ്കിൽ, അതും ശരിയല്ല; ശ്രുതിവചനം, ഉള്ള പരമാത്ഥത്തെ പറയുകയല്ലാതെ, വസ്തുസ്ഥിതിയെ മാററുകയില്ല. അതിനാൽ, 'ഇഹൈവാന്തഃ ശരീരേ' ഇത്യാദി ശ്രുതിയുടെ അത്ഥം മുട്ടയുടെയുള്ളിൽ ആകാശം സ്ഥിതിചെയ്യുന്നു എന്നു പറയുന്നതിൻെറ അത്ഥംപോലെയാണെന്നു് അറിഞ്ഞുകൊള്ളേണ്ടതാണു്. ദശ്നം, ശ്രവണം, മനനം, വിജ്ഞാനം മുതലായ അടയാളങ്ങളെക്കൊണ്ടു്, ശരീരത്തിനുള്ളിൽ പരിച്ഛിന്നൻ എന്നപോലെയാണല്ലോ പുരുഷൻ അനുഭവപ്പെടുന്നതു്. അതുകൊണ്ടാണു് 'അന്തഃ ശരീരേ സോമ്യ! സ പുരുഷഃ' എന്നു പറഞ്ഞിരിക്കുന്നതു്. അല്ലാതെ, ആകാശത്തിനും കാരണമായ പുരുഷൻ, കുണ്ഡബദരംപോലെ ശരീരത്താൽ പരിച്ഛിന്നനാണെന്നു പറവാൻ, മൂഢൻപോലും, മനസ്സുകൊണ്ടുകൂടി ആഗ്രഹിക്കുകയില്ല; പിന്നെയുണ്ടോ പ്രമാണഭൂതിയായ ശ്രുതി? 2

മുമ്പിലത്തെ ബ്രാഹ്മണത്തിൽ, പുരുഷൻെറ വിശേഷണത്തിനായി, 'ആരിലാണോ ഈ പതിനാറു കലകൾ ഉണ്ടാകുന്നതു്'' എന്നു പറഞ്ഞുവല്ലോ. മറെറാരു കാര്യത്തിനായിട്ടു പറഞ്ഞതാണെങ്കിലും, ആ കലകളുടെ ഉത്ഭവം, ഏതു ക്രമത്തിലാണെന്നു പ്രതിപാദിക്കുവാനായിട്ടും സൃഷ്ടിയുടെ കത്താവു് ചേതനനാണെന്നു കാണിപ്പാനായിട്ടും പറയുന്നു: —

ബ്രാഹ്മണം: —
സ ഈക്ഷാംചക്രേ:--കസ്മിന്നഹമുൽക്രാന്ത ഉൽക്രാന്തോ ഭവിഷ്യാമി? കസ്മിൻ വാ പ്രതിഷ്ഠിതേ പ്രതിഷ്ഠാസ്യാമീതി. 3

സഃ = അവൻ = ആ പുരുഷൻ
ഈക്ഷാംചക്രേ = ഈക്ഷിച്ചു = സൃഷ്ടിയുടെ ഫലം, ക്രമം മുതലായവയെപ്പററി ആലോചിച്ചു:--
കസ്മിൻ = ആരു്
ഉൽക്രാന്തേ = ഉൽക്രാന്തനാകുമ്പോഠം = ശരീരം വിട്ടു പോകുമ്പോഠം,
അഹം = ഞാൻ
ഉൽക്രാന്തഃഭവിഷ്യാമി = ഉൽക്രാന്തനാകും = ശരീരം വിട്ടു പോകും?
കസ്മിൻ പ്രതിഷ്ഠിതേ = ആരു ശരീരത്തിൽ പ്രതിഷ്ഠിതനാകുമ്പോഠം
പ്രതിഷ്ഠാസ്യാമി വാ = ഞാൻ പ്രതിഷ്ഠിതനായിട്ടുംതീരും?
ഇതി = എന്നു്.

ഭാഷ്യം:--ഭാരദ്വാജൻ ചോദിച്ചു, പതിനാറുകലകളോടുകൂടിയ പുരുഷൻ സൃഷ്ടിയുടെ ഫലം ക്രമം മുതലായവയെപ്പററി ആലോചിച്ചു. എങ്ങനെയാണാലോചിച്ചതെന്നു പറയുന്നു:-- ഏതൊരു കർത്തൃവിശേഷം ദേഹം വിട്ടുപോകുമ്പോഴാണു്, ഞാനും ദേഹംവിട്ടു പോകുന്നതു്? അതുപോലെ ആരു് ശരീരത്തിൽ പ്രതിഷ്ഠിതനാകുമ്പോഴാണു് ഞാനും പ്രതിഷ്ഠിതനാകുന്നതു്?

ഇവിടെ സാങ്ഖ്യന്റെ പൂർവ്വപക്ഷം ആത്മാവു് അകർത്താവും 1 പ്രധാനം കർത്താവുമാണു്. അതുകൊണ്ടു്, പുരുഷന്റെ പ്രയോജനങ്ങഠംക്കുവേണ്ടി, മഹത്തത്ത്വം മുതലായവയുടെ രൂപത്തിൽ പ്രധാനമാണു് പ്രവർത്തിക്കുന്നതു്. അങ്ങനെയിരിക്കെ, പുരുഷൻ സ്വതന്ത്രനായിട്ടു് ആലോചനാപൂർവ്വകം കർത്താവായി എന്നു പറഞ്ഞതു ശരിയല്ല. സത്വരജസ്തമസ്സുകളുടെ സാമ്യരൂപമായ പ്രധാനം സൃഷ്ടികർത്താവാണെന്നു പ്രമാണങ്ങളെക്കൊണ്ടു സിദ്ധിച്ചിട്ടുള്ളതാണു്. അല്ലെങ്കിൽ, ഈശ്വരേച്ഛയെ അനുവർത്തിക്കുന്ന പരമാണുക്കഠം ഉണ്ടല്ലോ; അവയ്ക്കു സൃഷ്ടികർത്തൃത്വം പറയരുതോ? ആത്മാവിനു സൃഷ്ടികർത്തൃത്വം പറയുന്നതെന്തിനു്? ആത്മാവു് ഏകനായതുകൊണ്ടു്, സഹ

1 അവ്യക്തമെന്നു പറയുന്ന മൂലപ്രകൃതി.

കാരി സാധനങ്ങൾകൂടാതെ സൃഷ്ടിക്കുന്നതെങ്ങനെ? എന്നുതന്നെയല്ല, തനിയ്ക്കുതന്നെ അനത്ഥകരമായ കർത്തൃത്വത്തെ ആത്മാവു് സ്വീകരിച്ചു എന്നു വരുവാനും ന്യായമില്ല. ബുദ്ധി പൂർവ്വമായി പ്രവർത്തിക്കുന്ന ഒരു ചേതനയുള്ളവൻ തനിയ്ക്കു താൻ തന്നെ അനത്ഥമുണ്ടാക്കിവയ്ക്കുയില്ലല്ലോ. അതിനാൽ, പുരുഷാത്ഥരൂപമായ പ്രയോജനത്തോടുകൂടി, ആലോചനാപൂർവ്വമെന്ന പോലെ നിയതക്രമത്തിൽ പ്രവത്തിയ്ക്കുന്ന അചേതനമായ പ്രധാനത്തിൽ, ഉപചാരമായി ചേതനധർമ്മത്തെ ആരോപിച്ചു പറയുന്നതാണു് 'സ ഈക്ഷാംചക്രേ' ഇത്യാദി ശ്രുതി. രാജാവിൻെറ സകല കാര്യങ്ങളും നടത്തുന്ന ഭൃത്യനെ രാജാവെന്നുതന്നെ പറയുന്നതുപോലെയാണു് ഇതു്.

സമാധാനം:—ഈ ആക്ഷേപം ശരിയല്ല; സാംഖ്യൻെറ മതത്തിൽ, ചൈതന്യമാത്രനും, അപരിണാമിയുമാണെങ്കിലും, ആത്മാവിനു് ഭോക്തൃത്വമുള്ളതായി അംഗീകരിക്കുന്നുണ്ടല്ലോ. അതുപോലെ വേദവാദികളുടെ മതത്തിൽ, ആത്മാവിനു്, ആലോചനാപൂർവ്വമായ ജഗത്കർത്തൃത്വവും ശ്രുതിപ്രാമാണ്യത്താൽ ഉപപന്നംതന്നെ.

പിന്നെയും പൂർവ്വപക്ഷം:—ആത്മാവു് മറെറാരു തത്ത്വമായി പരിണമിക്കുന്നപക്ഷം അതു്, ആത്മാവിനു്, അനിത്യത്വം അനേകത്വം അശുദ്ധത്വം മുതലായ ദോഷങ്ങൾക്കു നിമിത്തമാകും. എന്നാൽ ചിന്മാത്രസ്വരൂപമായ വികാരം മേല്പറഞ്ഞ ദോഷങ്ങൾക്കു നിമിത്തമാകയില്ല. അതുകൊണ്ടു് ഞങ്ങളുടെ മതത്തിൽ, ആത്മാവിൽത്തന്നെ ഭോക്തൃത്വമുണ്ടായിരുന്നാലും, അതു് ചിന്മാത്രസ്വരൂപവികാരമായതിനാൽ ദോഷത്തിനു വഴിയില്ല. വേദവാദികളായ നിങ്ങളുടെ മതത്തിലാകട്ടേ, പുരുഷൻ തന്നെ സൃഷ്ടികർത്താവായിരിയ്ക്കുന്നതു്, മറെറാരു വസ്തുവായിട്ടുള്ള പരിണാമംതന്നെയാണു്; അതിനാൽ ആത്മാവിനു് അനിത്യത്വം മുതലായ എല്ലാ ദോഷങ്ങളും വന്നുചേരുവാൻ ഇടയുണ്ടു്.

സമാധാനം:—അങ്ങനെ ആക്ഷേപിയ്ക്കുവാൻ പാടില്ല; എന്തെന്നാൽ ആത്മാവൊന്നുതന്നെയാണെങ്കിലും, അവിദ്യാവിഷയമായ നാമം, രൂപം ഇവയാകുന്ന ഉപാധികൊണ്ടും ഉപാ

ധിയില്ലായ്മകൊണ്ടും ഭേദം സ്വീകരിക്കുന്നു. ബന്ധം മോക്ഷം മുതലായി ശാസ്ത്രത്താലുണ്ടാകുന്ന സംവ്യവഹാരത്തിനായിട്ടു് അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന നാമരൂപങ്ങളാകുന്ന ഉപാധികഠംനിമിത്തമുള്ള വിശേഷം സ്വീകരിയ്ക്കപ്പെട്ടിരിക്കുന്നു. പരമാർത്ഥത്തിൽ ഉപാധി യാതൊന്നുമില്ലാത്തതും, അദ്വിതീയവും, സർവ്വതാർക്കികബുദ്ധിയ്ക്കും അറിയാൻ സാധിയ്ക്കാത്തതും, അഭയവും, ശിവവുമായ തത്ത്വം ഒന്നുതന്നെയാണു്. അതിൽ ക്രിയാകാരകഫലരൂപമായ കർത്തൃത്വമോ ഭോക്തൃത്വമോ ഉണ്ടാകുവാൻ തരമില്ല; എന്തെന്നാൽ, സർവ്വഭാവങ്ങളും ഒന്നുതന്നെയാണു്. സാംഖ്യന്മാർ ആകട്ടെ, പുരുഷനിൽ അവിദ്യയാൽ ആരോപിതമായിത്തന്നെയുള്ള കർത്തൃത്വത്തെ, ക്രിയാകാരകമെന്നും ഫലമെന്നും രണ്ടായി കല്പിച്ചിട്ടു്, ആഗമപ്രാമാണ്യത്തെ സ്വീകരിക്കായ്കനിമിത്തവും പ്രത്യക്ഷാദിപ്രമാണങ്ങഠംക്കു് അതു വിരുദ്ധമാകയാലും പിന്നെ അതിനെപ്പററി ഭയംതോന്നി, പരമാർത്ഥത്തിൽതന്നെ പുരുഷനു് ഭോക്തൃത്വമുണ്ടെന്നു സമ്മതിയ്ക്കുകയും പുരുഷനുപുറമേ പരമാത്ഥവസ്തുവായിട്ടുതന്നെ, പ്രധാനമെന്ന മറെറാരു തത്ത്വത്തെ കല്പിക്കയും ചെയ്യുന്നു. അതിനാൽ മററു താർക്കികന്മാർ ചെയ്യുന്ന യുക്തിവാദംകേട്ടു് തങ്ങളുടെ തെററു മനസ്സിലാകുമ്പോഠം അവർ തങ്ങളുടെ മതത്തിൽനിന്നു തെററിപ്പോകുന്നു.

അതുപോലെ മററു താർക്കികന്മാരെ സാങ്ഖ്യന്മാരും ദൂഷിക്കുന്നു. ഇങ്ങനെ പരസ്പരവിരുദ്ധങ്ങളായ അർത്ഥങ്ങളെ കൽപ്പിക്കുന്നതുകൊണ്ടു്, ഇരതേടുന്ന ജന്തുക്കളെപ്പോലെ, അന്യോന്യവിരുദ്ധങ്ങളായ പ്രമാണങ്ങളേയും അത്ഥങ്ങളേയും കാണുന്നതിനാൽ ഇവർ പരമാത്ഥത്തിൽനിന്നു വളരെ അകന്നു പോകുന്നു. അതിനാൽ, അവരുടെ മതത്തെ ആദരിക്കാതെ മുമുക്ഷുക്കഠം, വേദാന്താത്ഥതത്ത്വമായ ഏകത്വദശനത്തെക്കുറിച്ചു് ആദരമുള്ളവരായിരിയ്ക്കുന്നതിനുവേണ്ടി, താർക്കികമതത്തിലുള്ള ദോഷത്തെക്കാണിച്ചുകൊണ്ടു് അൽപ്പം പറയാൻ പോകുന്നു. എന്നാൽ അതു താർക്കികനെപ്പോലെ താത്പ്പര്യത്തോടുകൂടിപ്പറയുന്നതല്ല. ഈ വിഷയത്തിൽ താഴെ കാണിക്കുന്ന പ്രമാണവും അങ്ങനെതന്നെയാണു് വേണ്ടതെന്നുപറയുന്നു.

''വിവദത്സ്വേവ നിക്ഷിപ്യ വിരോധോദ്ഭവകാരണം
തൈഃസംരക്ഷിതസദ്ബുദ്ധിഃ സുഖം നിർവ്വാതി വേദവിത്''

(ഭേദം പരമാർത്ഥമാണെന്ന് കാണുകയാണ് തമ്മിൽ വിരോധമുണ്ടാകുന്നതിനുള്ള കാരണം. അതിനെ തമ്മിൽ വഴക്കുകൂട്ടുന്നവരിൽതന്നെ നിക്ഷേപിച്ചിട്ട് അവരുടെ മതങ്ങളെ അവർ തമ്മിൽതന്നെ ദൂഷിയ്ക്കുയാൽ, അവരുടെ വാദങ്ങൾകൊണ്ട് തൻെറ അഭേദബുദ്ധിക്ക് യാതൊരിളക്കവും വരാതെ വേദജ്ഞൻ, സുഖമായും ശാന്തനായുമിരിക്കുന്നു.)

സാംഖ്യാദിതാർക്കികമതങ്ങളിൽ ഉള്ള ദോഷം കാണിക്കുന്നു:—ഒന്നാമതായി ഭോക്തൃത്വമെന്നും, കർത്തൃത്വമെന്നും പറയുന്ന വികാരങ്ങൾക്ക തമ്മിൽ യായൊരു വിശേഷവും പറയുവാൻ വഴിയില്ല. കർത്തൃത്വം കൂടാതെ വേറൊരു ജാതിയായി, ഭോക്തൃത്വമെന്നു പറയുന്ന വികാരം ഏതാണ്? ഇവ തമ്മിൽ വ്യത്യാസമുണ്ടായിട്ടു വേണ്ടേ, പുരുഷൻ ഭോക്താവു മാത്രമാണ്; കർത്താവല്ല; പ്രധാനത്തിനു കർത്തൃത്വം മാത്രമേ ഉള്ളു; ഭോക്തൃത്വമില്ല; എന്നു കൽപ്പിക്കുവാൻ?

പൂർവ്വപക്ഷി പറയുന്നു:—പുരുഷൻ ചിന്മാത്രൻതന്നെയാണ്. അവൻ ഭോഗങ്ങളെ അനുഭവിക്കുമ്പോൾ തന്നിൽ സ്ഥിതിചെയ്തുകൊണ്ട് വികാരത്തെ പ്രാപിക്കയല്ലാതെ തത്ത്വാന്തരമായി പരിണമിക്കുന്നില്ല. എന്നാൽ പ്രാധാനത്തിൻെറ വികാരം തത്ത്വാന്തരപരിണാമരൂപമാകുന്നു; അതിനാൽ, അതു്, (പ്രധാനം) അനേകത്വം അശുദ്ധത്വം അചേതനത്വം മുതലായ ധർമ്മങ്ങളോടുകൂടിയതാണ്. പുരുഷൻ അതിനു വിപരീതനാകുന്നു എന്നുമുമ്പേ പറഞ്ഞുവല്ലോ.

സിദ്ധാന്തി:—ഇതൊരു വിശേഷമല്ല; വെറും വാക്കു മാത്രമാണ്. ഭോഗമുണ്ടാകുന്നതിനുമുമ്പ് കേവലചിന്മാത്രനായ പുരുഷനു്, ഭോഗമുണ്ടാകുന്ന കാലത്തിൽ ഭോക്തൃത്വമെന്നു പറയുന്ന വിശേഷം ഉണ്ടാവുകയും, ഭോഗം കഴിയുമ്പോൾ, ആ വിശേഷം നീങ്ങി, പുരുഷൻ പഴയപടി ചിന്മാത്രനായിത്തന്നെ തീരുകയും ചെയ്യുയാണെങ്കിൽ, പ്രധാനവും, മഹത്തത്ത്വം മുതലായവയുടെ രൂപത്തിൽ പരിണമിച്ചതിൻെറശേഷം, അതിൽനിന്നു മാറി വീണ്ടും സ്വന്തരൂപത്തിൽ സ്ഥിതിചെയ്യുന്നുണ്ട്. അതിനാൽ, ഈ കൽപ്പനയിൽ യാതൊരു വിശേഷവുമില്ല. അതിനാൽ, പ്രധാനത്തിനും പുരുഷനും വിക്രിയകൾക്ക വിശേഷം കൽപ്പിക്കുന്നതു് വെറും വാക്കുകൊണ്ടാണ്.

പൂർവ്വപക്ഷി:--ഭോഗകാലത്തിലും, മുമ്പിലേപ്പോലെതന്നെ പുരുഷൻ ചിന്മാത്രസ്വരൂപനാണു്.

സിദ്ധാന്തി:--അങ്ങനെയാണെങ്കിൽ, പരമാത്ഥത്തിൽ പുരുഷനു ഭോഗമില്ല.

പൂർവ്വപക്ഷി:--ഭോഗകാലത്തിൽ ചിന്മാത്രത്തിനു പരമാത്ഥമായി വിക്രിയ ഉണ്ടാകുന്നുണ്ടു്. അതിനാൽ ഭോഗം പുരുഷനുതന്നെയാണു്.

സിദ്ധാന്തി:--പ്രധാനത്തിനും ഭോഗകാലത്തിൽ സുഖാദിരൂപത്തിലുള്ള വിക്രിയ ഉള്ളതുകൊണ്ടു് ഭോക്തൃത്വം ഉണ്ടെന്നു വരും.

പൂർവ്വപക്ഷി:--ചിന്മാത്രത്തിനുള്ള വിക്രിയ മാത്രമാണു് ഭോക്തൃത്വം; അതു പുരുഷനല്ലാതെ പ്രധാനത്തിനോ, വേറെ ഒന്നിനോ വരുവാൻ തരമില്ല.

സിദ്ധാന്തി:--അങ്ങനെ പറയുന്നതിൻെറ സാരം, ചൈതന്യത്തിനു മാത്രമുള്ള വിക്രിയയാണു് ഭോക്തൃത്വമെന്നല്ലേ? അങ്ങനെയാണെങ്കിൽ ചൂടു് മുതലായ അസാധാരണധർമ്മങ്ങളുള്ള അഗ്ന്യാദികൾക്കു ഭോക്തൃത്വമില്ലെന്നു പറയുവാൻ ന്യായമുണ്ടാകയില്ല.

പൂർവ്വപക്ഷി:--പ്രധാനത്തിനും പുരുഷനും ഒരുപോലെ ഭോക്തൃത്വമുണ്ടു്.

സിദ്ധാന്തി:--അതും ശരിയല്ല; പ്രധാനം, മറെറാന്നിനു വേണ്ടി--അതായതു് പുരുഷനുവേണ്ടി--പ്രവത്തിക്കുന്നു എന്നല്ലേ നിങ്ങൾ വച്ചിരിക്കുന്നതു്? പ്രധാനത്തിനും പുരുഷനും ഒരുപോലെ ഭോക്തൃത്വമുണ്ടെന്നു വയ്ക്കുന്നപക്ഷം പ്രധാനം പരാത്ഥത്തിനു വേണ്ടി പ്രവത്തിക്കുന്നു എന്നു പറയുന്നതിനു യുക്തിയില്ലാതെ പോവും. രണ്ടു പ്രകാശങ്ങളിൽ ഒന്നു മറെറാന്നിനെ പ്രകാശിപ്പിക്കുന്നു എന്നില്ലല്ലോ, അതുപോലെ രണ്ടു ഭോക്താക്കളിൽ ഒരാൾ പ്രധാനനെന്നും മറേറ ആൾ അപ്രധാനനെന്നും വരുവാൻ പാടില്ല.

പൂർവ്വപക്ഷി:--ഭോഗധർമ്മത്തോടുകൂടിയതും, സത്വപ്രധാനവുമായ ചേതസ്സിൽ പുരുഷചൈതന്യത്തിന്റെ പ്രതിബിംബമുണ്ടാകുന്നതിനെയാണു് പുരുഷന്റെ ഭോക്തൃത്വമെന്നു പറയുന്നതു്; വാസ്തവത്തിൽ പുരുഷനു് വിക്രിയ ഒന്നുമുണ്ടാകുന്നില്ല.

സിദ്ധാന്തി:--പുരുഷനു് വാസ്തവത്തിൽ വിശേഷമൊന്നുമുണ്ടാകുന്നില്ലെങ്കിൽ, ഭോക്തൃത്വം കല്പ്പിയ്ക്കുന്നതുകൊണ്ടു് യാതൊരു പ്രയോജനവുമില്ലാതെ വരും. പുരുഷൻ എപ്പോഴും നിർവ്വിശേഷനായതുകൊണ്ടു്, പുരുഷനു ഭോഗരൂപമായ അനത്ഥമില്ലെങ്കിൽ, ഏതനത്ഥത്തെ നീക്കുവാനായിട്ടാണു് മോക്ഷസാധനമായ ശാസ്ത്രം ഉണ്ടാക്കപ്പെടുന്നതു്? അവിദ്യയാൽ പുരുഷനിൽ ആരോപിതമായ അനർത്ഥത്തെ നീക്കുന്നതിനാണു് ശാസ്ത്രപ്രണയനമെങ്കിൽ, പരമാർത്ഥത്തിൽ പുരുഷൻ ഭോക്താവുമാത്രം; കർത്താവല്ല. പ്രധാനത്തിനാകട്ടെ, കർത്തൃത്വം മാത്രമേ ഉള്ളു, ഭോക്തൃത്വമില്ല; എന്നുമാത്രമല്ല, പ്രധാനം പുരുഷനു പുറമേ പരമാർത്ഥത്തിൽ ഉള്ള വേറൊരു വസ്തുവുമാകുന്നു; എന്നൊക്കെയുള്ള കല്പ്പന ആഗമവിരുദ്ധവും, പ്രയോജനശൂന്യവും യുക്തിഹീനവുമാകുന്നു. മുമുക്ഷുക്കൾ അതിനെ ആദരിയ്ക്കുവാൻ പാടില്ല.

പൂർവ്വപക്ഷി:--ആത്മാവൊന്നുതന്നെ എന്നു വാദിക്കുന്ന നിങ്ങളുടെ മതത്തിലും ശാസ്ത്രം ഉണ്ടാക്കുന്നതുകൊണ്ടു് പ്രയോജനമില്ലല്ലോ.

സിദ്ധാന്തി:--അങ്ങനെ വാദിക്കേണ്ട; ശാസ്ത്രം ഉണ്ടാക്കുന്നവരും അതിന്റെ ഫലം ആഗ്രഹിക്കുന്നവരും ഉണ്ടെങ്കിലല്ലാതെ, ശാസ്ത്രമുണ്ടാക്കുന്നതു് അനർത്ഥകമോ സാർത്ഥകമോ എന്നുള്ള വികല്പം ഉണ്ടാകുമോ? ആത്മാവെല്ലാം ഒന്നുതന്നെയായിരിക്കുമ്പോൾ ശാസ്ത്രമുണ്ടാക്കുന്നവരും ഫലാത്ഥികളും വേറേവേറേ ഇല്ലല്ലോ. ആ സ്ഥിതിക്കു് ഈ വിധത്തിൽ വികല്പിക്കുന്നതുതന്നെ അനുപപന്നമാണു്. ആത്മാവൊന്നെന്നു സ്വീകരിക്കുന്ന പക്ഷം നിങ്ങൾ 1 പ്രമാണാത്ഥത്തേയും സ്വീകരിക്കുന്നതായി വരുന്നു.

1 ശാസ്ത്രത്തിന്റെ പ്രയോജനം.

ആത്മൈകത്വനിശ്ചയമുള്ളപ്പോഠം വികല്പത്തിനു ന്യായമി ല്ലെന്നു ശാസ്ത്രം പറയുന്നു:-''യത്ര ത്വസ്യ സർവ്വമാത്മൈവാഭൂത് തത് കേന കിം പശ്യേത്?'' (എപ്പോഴാണോ ഇവനു് എല്ലാം താൻതന്നെ ആയിത്തീരുന്നതു്, അപ്പോഠം എന്തുകൊണ്ടു് ആരെ ക്കാണും?) എന്നു തുടങ്ങിയുള്ള ഭാഗങ്ങഠം നോക്കുക. പരമാത്ഥ വസ്തുസ്വരൂപത്തിൽനിന്നു വേറേയായ അവിദ്യാവിഷയ ത്തിൽ, ശാസ്ത്രമുണ്ടാകുന്നതിനും മററുമുള്ള ന്യായം, വാജസനേ യകത്തിൽ, ''യത്ര ഹി ദ്വൈതമിവ ഭവതി'' ഇത്യാദിയായി വിസ്തരിച്ചു പറഞ്ഞിട്ടുണ്ടു്.

ഇവിടെ ശാസ്ത്രത്തിന്റെ ആദിയിൽതന്നെ, ''ദ്വേ വിദ്യേ വേദിതവ്യേ'' എന്നു് ആരംഭിച്ചു വിദ്യാവിദ്യകളെ പരവിദ്യ എന്നും അപരവിദ്യ എന്നും വിഭജിച്ചിട്ടുണ്ടു്. അപര വിദ്യ ഋഗ്വേദാദിരൂപയാണെന്നും, പരവിദ്യ, അദൃശ്യത്വം മുതലായ ഗുണങ്ങളോടുകൂടിയതും രണ്ടെന്നുള്ളതു തീരെ ഇല്ലാ ത്തതും ആയ വസ്തുവിനെ വിഷയീകരിക്കുന്നതാണെന്നും, അവ ററു്, വിഷയവിഭാഗവും കല്പിച്ചിട്ടുണ്ടു്. അതിനാൽ, വേദാന്ത മാകുന്ന പ്രമാണരാജന്റെ ബാഹുബലത്താൽ സുരക്ഷിതമായ ആത്മൈകത്വവിഷയത്തിൽ താക്കികവാദങ്ങളാകുന്ന ഭടന്മാ ക്കു പ്രവേശനമേ ഇല്ല. ഇതുകൊണ്ടു്, അവിദ്യാകൃതങ്ങളായ നാമ രൂപാദികളാകുന്ന ഉപാധികളാൽ ഉണ്ടാക്കപ്പെടുന്ന പല ശക്തി കളെക്കൊണ്ടും സാധനങ്ങളെക്കൊണ്ടുമുണ്ടാവുന്ന ഭേദമുള്ളതി നാൽ, ബ്രഹ്മത്തിനു സൃഷ്ടി മുതലായവയുടെ കർത്തൃത്വമുള്ള പക്ഷം, സാധനം മുതലായതൊന്നുമില്ലെന്നുള്ള ദോഷവും, ആത്മാവു് തനിയ്ക്കുതന്നെ അനത്ഥകാരിയാണെന്നു വരുമെ ന്നും മററുമുള്ള ദോഷവും മററുള്ളവർ പറഞ്ഞതു്, നിരാകരിക്ക പ്പെട്ടിരിക്കുന്നു. കല്പനകൊണ്ടു്, തന്നെക്കൂടാതെ വേറേ ജീവാ ത്മാവുള്ളതുകൊണ്ടു് ആ ജീവനാണു് സംസാരം; ആത്മാ വിനല്ല; ആത്മാവു് ആപ്തകാമനാണെങ്കിലും, ജീവാത്മാ വിനു കർമ്മഫലം കൊടുക്കുന്നതിനായിട്ടു് സൃഷ്ടി മുതലായ വയിൽ പ്രവർത്തിക്കാവുന്നതാണു് എന്നു സാരം.

പിന്നെ രാജാവിന്റെ സർവ്വ കാര്യങ്ങളും നടത്തുന്ന ഭൃത്യൻ ചെയ്യുന്നതിനെ, ഉപചാരമായി, രാജാവുതന്നെ ചെയ്യു ന്നതായിട്ടു് പറയാറുള്ളതുപോലെ പുരുഷന്റെ സർവ്വാർത്ഥ

ങ്ങളും നടത്തുന്ന പ്രധാനത്തിന്റെ പ്രവൃത്തിയുടെ കർത്തൃത്വം ഉപചാരമായി പുരുഷനിലാക്കിപ്പറഞ്ഞതാണു്. 'സ ഈക്ഷാം ചക്രേ' ഇത്യാദി എന്ന ഒരു ദൃഷ്ടാന്തം മുമ്പു പറഞ്ഞുവല്ലോ. ആ ദൃഷ്ടാന്തം ഇവിടെ ചേരുകയില്ല. എന്തെന്നാൽ, അങ്ങനെ പറയുന്നപക്ഷം പ്രമാണഭൂതയായ ശ്രുതിയുടെ മുഖ്യാർത്ഥത്തിനു ബാധംവരും. മുഖ്യാർത്ഥം സംഭവിക്കാത്ത ദിക്കിലാണല്ലോ ഗൗണിയായ (ഗുണത്തെ അടിസ്ഥാനപ്പെടുത്തിയുള്ള) കല്പന ചെയ്യുന്നതു്. ഇവിടെയാകട്ടെ, അചേതനമായ പ്രധാനം, മുക്തന്മാരെന്നും ബദ്ധന്മാരെന്നും ഭേദമുള്ള പുരുഷന്മാരിൽ, മുക്തന്മാരെവിട്ട ബദ്ധന്മാരെമാത്രം ഉദ്ദേശിച്ചും, കർത്താവു്, കർമ്മം, ദേശം, കാലം, നിമിത്തം ഇവയ്ക്കനുരൂപമായും, ബന്ധം മോക്ഷം മുതലായ ഫലത്തിനായി, പുരുഷനുവേണ്ടി നിയമേന പ്രവർത്തിക്കുന്നു എന്നു പറയുന്നതു യുക്തിയുക്തമല്ല. മുമ്പു പറഞ്ഞപ്രകാരം സർവ്വജ്ഞനായ ഈശ്വരനെത്തന്നെയാണു് കർത്തൃത്വമെന്നുള്ള പക്ഷത്തിലാകട്ടെ അതു യുക്തവുമാണു്. 3

ബ്രാഹ്മണം:—

സ പ്രാണമസൃജത; പ്രാണാച്ഛ്രദ്ധാം, ഖം, വായു,
ര്ജ്യോതി,-രാപഃ, പൃഥിവീ,-ന്ദ്രിയം, മനഃ, അന്ന,-
മന്നാദ്വീര്യം, തപോ, മന്ത്രാഃ, കർമ്മ, ലോകാ,
ലോകേഷു ച നാമ ച. 4

| | | |
|---|---|---|
| | സഃ | = അവൻ = പുരുഷൻ |
| 1. | പ്രാണം | = പ്രാണനെ = ഹിരണ്യഗർഭനെ |
| | അസൃജത | = സൃഷ്ടിച്ചു. |
| | പ്രാണാത് | = പ്രാണനിൽനിന്നു് |
| 2. | ശ്രദ്ധാം | = ശ്രദ്ധയേയും = ആസ്തിക്യബുദ്ധിയേയും |
| 3. | ഖം | = ആകാശത്തേയും |
| 4. | 1 വായുഃ | = വായുവിനേയും |
| 5. | ജ്യോതിഃ | = ജ്യോതിസ്സിനേയും = തേജസ്സിനേയും |
| 6. | ആപഃ | = അപ്പുകളേയും = ജലത്തേയും |
| 7. | പൃഥിവീ | = പൃഥിവിയേയും |

1 'വായുഃ' ഇത്യാദി പ്രഥമാന്തങ്ങളെല്ലാം, 'ശ്രദ്ധാം' ഇത്യാദി പ്രക്രമമനുസരിച്ചു ദ്വിതീയാർത്ഥത്തിലാകുന്നു.

| | | |
|---|---|---|
| 8. | ഇന്ദ്രിയം | = ഇന്ദ്രിയത്തേയും = കർമ്മേന്ദ്രിയങ്ങളേയും ജ്ഞാനേന്ദ്രിയങ്ങളേയും |
| 9. | മനഃ | = മനസ്സിനേയും |
| 10. | അന്നം | = അന്നത്തേയും = വ്രീഹി (നെല്ലു്) യവം മുതലായ അന്നത്തേയും |
| | അന്നാത് | = അന്നത്തിൽനിന്നു് |
| 11. | വീര്യം | = വീര്യത്തേയും = ബലത്തേയും |
| 12. | തപഃ | = തപസ്സിനേയും. |
| 13. | മന്ത്രാഃ | = മന്ത്രങ്ങളേയും = ഋഗ്യജുസ്സാമാദികളായ മന്ത്രങ്ങളേയും |
| 14. | കർമ്മ | = കർമ്മത്തേയും = അഗ്നിഗോത്രാദിയേയും |
| 15. | ലോകാഃ | = ലോകങ്ങളേയും |
| | ലോകേഷു | = ലോകങ്ങളിൽ |
| 16. | നാമ ച | = നാമത്തേയും |
| | അസൃജത | = സൃഷ്ടിച്ചു. |

ഭാഷ്യം:--പുരുഷൻ മുൻപറഞ്ഞപ്രകാരം ആലോചിച്ചിട്ടു്, രാജാവു്സർവ്വാധികാരിയായ മന്ത്രിയെ നിയമിക്കുന്നതുപോലെ, എല്ലാ പ്രാണികളുടേയും കരണങ്ങൾക്കു് ആധാരവും അന്തരാത്മാവുമായ ഹിരണ്യഗർഭൻ എന്നുപറയുന്ന സമഷ്ടിപ്രാണനെ സൃഷ്ടിച്ചു. ഈ പ്രാണനിൽനിന്നു്, എല്ലാ പ്രാണികൾക്കും ശുഭകർമ്മങ്ങളിലുള്ള പ്രവൃത്തിക്കു് ഹേതുഭൂതമായ ശ്രദ്ധയെ സൃഷ്ടിച്ചു. അനന്തരം കർമ്മഫലോപഭോഗത്തിനുള്ള സാധനങ്ങൾക്കു്, അധിഷ്ഠാനങ്ങളും കാരണഭൂതങ്ങളുമായ മഹാഭൂതങ്ങളെ സൃഷ്ടിച്ചു:- I ശബ്ദമെന്ന ഒരു ഗുണത്തോടുകൂടിയ ആകാശം. II സ്വന്തമായ സ്പർശത്തോടും കാരണഗുണമായ ശബ്ദത്തോടുംകൂടിയ വായു. III രൂപമെന്ന സ്വന്തഗുണവും ശബ്ദസ്പർശങ്ങളാകുന്ന കാരണഗുണങ്ങളുമുൾപ്പെടെ മൂന്നുഗുണങ്ങളുള്ള തേജസ്സു്. IV രസമെന്ന അസാധാരണഗുണവും ശബ്ദസ്പർശരൂപങ്ങളാകുന്ന കാരണഗുണങ്ങളും ഇങ്ങനെ നാലുഗുണങ്ങളുള്ള ജലം. V ഗന്ധമെന്ന അസാധാരണഗുണവും മുൻപറഞ്ഞ മററുഗുണങ്ങളുമുൾപ്പെടെ അഞ്ചുഗുണങ്ങളുള്ള പൃഥിവി. ഇവയെ, ഒന്നാമത്തേതിൽനിന്നു രണ്ടാമത്തേതു്, രണ്ടാമത്തേതിൽനിന്നു മൂന്നാമത്തേതു് എന്ന ക്രമത്തിനു സൃഷ്ടിച്ചു എന്നു സാരം. അതുപോലെ, ആ ഭൂതങ്ങളെ ഘടകങ്ങളാക്കി അറിയുന്നതിനും പ്രവൃത്തിചെയ്യുന്നതിനുമായി

ട്ട്, ജ്ഞാനേന്ദ്രിയങ്ങളെന്നും കർമ്മേന്ദ്രിയങ്ങളെന്നും രണ്ടുവകയായി പത്തിന്ദ്രിയങ്ങളേയും; ആ ഇന്ദ്രിയങ്ങൾക്കു് നാഥനായി ഉള്ളിൽ ഇരിക്കുന്നതും സംശയസങ്കല്പങ്ങളാകുന്ന ലക്ഷണത്തോടുകൂടിയതുമായ മനസ്സിനേയും; ഇപ്രകാരം പ്രാണികളുടെ കാര്യത്തേയും കാരണത്തേയും സൃഷ്ടിച്ചിട്ട്, അവയുടെ നിലനിൽപ്പിനുവേണ്ടി നെല്ല്, യവം മുതലായ രൂപത്തിലുള്ള അന്നത്തേയും, ഭക്ഷിക്കപ്പെടുന്ന ആ അന്നത്തിൽനിന്നു്, സർവ്വകർമ്മങ്ങളിലും പ്രവർത്തിക്കുന്നതിനു് സാധനമായ ബലമാകുന്ന വീര്യത്തേയും; അപ്രകാരമുള്ള വീര്യത്തോടുകൂടിയവരും പാപാചരണംകൊണ്ടു് അശുദ്ധരായിത്തീരുന്നവരുമായ പ്രാണികൾക്കു വിശുദ്ധി സാധനമായ തപസ്സിനേയും; തപസ്സുകൊണ്ടു് അന്തഃകരണവും ബഹിഃകരണങ്ങളും വിശുദ്ധമായിട്ടുള്ളവക്കു് കർമ്മസാധനഭൂതങ്ങളായ, ഋക്കു്, യജുസ്സ്, സാമം, അഥർവ്വം, അങ്ഗിരസ്സ് ഇവയാകുന്ന മന്ത്രങ്ങളേയും; അനന്തരം അഗ്നിഹോത്രാദിരൂപമായ കർമ്മത്തേയും; അനന്തരം കർമ്മങ്ങളുടെ ഫലങ്ങളായ ലോകങ്ങളേയും, ആ ലോകങ്ങളിൽ സൃഷ്ടിക്കപ്പെട്ട പ്രാണികൾക്കു്, ദേവദത്തൻ, യജ്ഞദത്തൻ ഇത്യാദി നാമത്തേയും സൃഷ്ടിച്ചു. ഇങ്ങനെ പ്രാണികളുടെ അവിദ്യമുതലായ ദോഷബീജങ്ങളെ സാധനമാക്കി സൃഷ്ടിക്കപ്പെട്ടിട്ടുള്ള ഈ കലകൾ, തിമിരമുള്ളവൻെറ ദൃഷ്ടിയാൽ സൃഷ്ടിക്കപ്പെടുന്ന, രണ്ടുചന്ദ്രൻ, മശകങ്ങ(കൊതുകുകൾ)ൾ, മക്ഷികകൾ മുതലായവ പോലെയും, സ്വപ്നദൾശിയാൽ സൃഷ്ടിക്കപ്പെടുന്ന എല്ലാ പദാൎത്ഥങ്ങളേയുംപോലെയും, നാമം, രൂപം മുതലായ വിഭാഗത്തെ ഉപേക്ഷിച്ചിട്ടു്, വീണ്ടും ആ പുരുഷനിൽതന്നെ ലയിച്ചുപോകുന്നു. 4

എങ്ങനെ എന്നാൽ,

ബ്രാഹ്മണം:—സ യഥേമാ നദ്യഃ സ്യന്ദമാനാഃ സമുദ്രായണാഃ
സമുദ്രം പ്രാപ്യാസ്തം ഗച്ഛന്തി; ഭിദ്യേതേ താസാം-
നാമ രൂപേ; സമുദ്ര ഇത്യേവം പ്രോച്യതേ;
ഏവമേവാസ്യ പരിദ്രഷ്ടുരിമാഃ ഷോഡശ-
കലാഃ പുരുഷായണാഃ പുരുഷം പ്രാപ്യാസ്തം
ഗച്ഛന്തി; ഭിദ്യേതേ ചാ ഽ ഽ സാം നാമരൂപേ;
പുരുഷ ഇത്യേവം പ്രോച്യതേ; സ ഏഷോ ഽ
കലോ ഽ മൃതോ ഭവതി; തദേഷ ശ്ലോകഃ 5

| | |
|---|---|
| സഃ | = അതു് |
| യഥാ | = എങ്ങനെഎന്നാൽ, |
| സ്യന്ദമാനാഃ | = ഒഴുകുന്നവയും |
| സമുദ്രായണാഃ | = സമുദ്രമാകുന്ന അയനത്തോ (ഗതിയോ)ടുകൂടിയവയും ആയ |
| ഇമാഃ നദ്യഃ | = ഈ നദികൾ |
| സമുദ്രം പ്രാപ്യ | = സമുദ്രത്തിൽ എത്തി |
| അസ്തം ഗച്ഛന്തി | = അസ്തത്തെ ഗമിക്കുകയും = മറയുകയും |
| താസാം | = അവയുടെ = ആ നദികളുടെ |
| നാമരൂപേ | = നാമവും രൂപവും |
| ഭിദ്യേതേ | = ഭേദിക്കയും=നശിക്കുകയും |
| സമുദ്രഃ ഇത്യേവം | = സമുദ്രം എന്നിങ്ങനെ |
| പ്രോച്യതേ | = പറയപ്പെടുകയും ചെയ്യുന്നു. |
| ഏവം ഏവ | = ഇപ്രകാരംതന്നെ |
| പരിദ്രഷ്ടുഃ | = പരിദ്രഷ്ടാവായ = ചുററും ദർശിക്കുന്ന=സർവ്വസാക്ഷിയായ |
| അസ്യ | = ഇവൻെറ=ഈ പുരുഷൻെറ |
| പുരുഷായണാഃ | = പുരുഷൻതന്നെയായിത്തീരുന്ന |
| ഏതാഃഷോഡശകലാഃ | = ഈ പതിനാറു കലകൾ |
| പുരുഷം പ്രാപ്യ | = പുരുഷനെ പ്രാപിച്ചിട്ടു് |
| അസ്തം ഗച്ഛന്തി | = അസ്തത്തെ ഗമിക്കുന്നു = അസ്തമിക്കുന്നു. |
| ആസാം | = ഇവയുടെ=ഈ കലകളുടെ |
| നാമരൂപേ | = നാമവും രൂപവും |
| ഭിദ്യേതേ | = ഭേദിക്കുന്നു=നശിക്കുന്നു. |
| പുരുഷഃ ഇതി ഏവം | = പുരുഷൻ എന്നിങ്ങനെ |
| പ്രോച്യതേ | = പറയപ്പെടുന്നു. |
| സഃ ഏഷഃ | = അങ്ങനെയുള്ള ഈ പുരുഷൻ |
| അകലഃ | = അകലനായിട്ടും= കലകളില്ലാത്തവനായും |
| അമൃതഃ | = അമൃതനായും = മരണമില്ലാത്തവനായും |
| ഭവതി | = ഭവിക്കുന്നു. |
| തത് | = ആ അർത്ഥത്തിൽ ആണു് |
| ഏഷഃ ശ്ലോകഃ | = ഈ ശ്ലോകം. |

ഭാഷ്യം:—ലോകത്തിൽ, സമുദ്രത്തിലേയ്ക്കു ഒഴുകിപ്പോകുന്ന നദികൾ സമുദ്രത്തിലെത്തി അസ്തമിക്കുകയും ഗംഗ, യമുന ഇത്യാദിയായ അവയുടെ നാമങ്ങളും ശുഭ്രത്വനീലത്വാദിരൂപങ്ങളും നശിച്ചു ഒടുവിൽ, സമുദ്രവുമായി യാതൊരു ഭേദവുമില്ലാതെയായിത്തീരുകയും, പിന്നെ ശേഷിക്കുന്ന ജലരൂപമായ ആവസ്ഥ സമുദ്രം എന്നു പറയപ്പെടുകയും ചെയ്യുന്നതു് എങ്ങനെയോ, അതുപോലെ മുമ്പുപറഞ്ഞപ്രകാരത്തിലുള്ള ലക്ഷണങ്ങളോടുകൂടിയവനും, ആദിത്യൻ എല്ലായിടത്തും സ്വസ്വരൂപമായ പ്രകാശത്തിൻെറ കർത്താവായിരിക്കുന്നതുപോലെ, സർവ്വത്തേയും വിഷയീകരിക്കുന്ന ദർശനത്തിൻെറ സ്വരൂപഭൂതനായ കർത്താവും ആയ ഈ പുരുഷൻെറ, നദികൾ സമുദ്രമായിത്തീരുന്നതുപോലെ, ഒടുവിൽ പുരുഷൻതന്നെയായിത്തീരുന്ന, പതിനാറു കലകളും പുരുഷനെ പ്രാപിച്ചിട്ടു അസ്തമിക്കുകയും, അവയുടെ പ്രാണാദികളായ നാമങ്ങളും, അതാതു രൂപങ്ങളും നശിച്ചുപോകയും, അതിൻെറശേഷവും നശിക്കാതെ ശേഷിക്കുന്ന തത്ത്വത്തെ ബ്രഹ്മവിത്തുകൾ 'പുരുഷൻ' എന്നു പറയുകയുംചെയ്യുന്നു. ഇപ്രകാരം കലകളുടെ 1 പ്രളയമാർഗ്ഗം ഗുരു കാണിച്ചുകൊടുക്കുന്നതനുസരിച്ചു്, വിദ്വാൻ, വിദ്യകൊണ്ടു് അവിദ്യാകാമകർമ്മജന്യങ്ങളായ പ്രാണാദികലകളെ ലയിപ്പിക്കുമ്പോൾ അകലനായിട്ടും, കലകൾ ഇല്ലാതാവുമ്പോൾ അവനിമിത്തമുള്ള മൃത്യുവുമില്ലാതാകുന്നതിനാൽ, അമൃതനായിട്ടും തീരും. ഈ അർത്ഥത്തിൽ ആണു് താഴെ പറയുന്ന ശ്ലോകം. 5

മന്ത്രം:—അരാ ഇവ രഥനാഭൌ കലാ യസ്മിൻ പ്രതിഷ്ഠിതാഃ
തം വേദ്യം പുരുഷം വേദ, യഥാ മാ വോ മൃത്യുഃ
പരിവ്യഥാ ഇതി. 6

| | |
|---|---|
| രഥനാഭൌ | = രഥനാഭിയിൽ=രഥചക്രത്തിൻെറ കുടത്തിൽ |
| അരാഃ ഇവ | = അരങ്ങൾ (ആരക്കാലുകൾ) എന്നപോലെ |
| കലാഃ | = കലകൾ = പ്രാണാദികൾ |
| യസ്മിൻ | = ഏതു പുരുഷനിൽ |
| പ്രതിഷ്ഠിതാഃ | = പ്രതിഷ്ഠിതങ്ങളായിരിക്കുന്നുവോ, |

1 കലകൾ പുരുഷനിൽ ലയിക്കുന്നവിധം.

| | |
|---|---|
| തം | = അങ്ങനെയുള്ള |
| വേദ്യം | = വേദ്യനായ = അറിയപ്പെടേണ്ടവനായ |
| പുരുഷം | = പുരുഷനെ, |
| വേദ | = അറിയണം. |
| യഥാ | = അപ്രകാരം = ആ ഉപായത്താൽ, |
| വഃ | = നിങ്ങളെ |
| മൃത്യുഃ | = മരണം |
| മാ പരിവ്യഥാഃ | = ദുഃഖിപ്പിയ്ക്കാതിരിയ്ക്കട്ടെ! |

ഭാഷ്യം:—ആരക്കാലുകൾ രഥചക്രത്തിന്റെ കുടത്തിൽ പ്രവേശിക്കപ്പെട്ട്, അതിനെ ആശ്രയിച്ചുനിൽക്കുന്നതുപോലെ, പ്രാണൻ മുതലായ കലകൾ ഉല്പത്തി-സ്ഥിതി-ലയകാലങ്ങളിൽ ആരിലാണോ പ്രതിഷ്ഠിതങ്ങളായിരിക്കുന്നത്, കലകൾക്ക് ആത്മഭൂതനും, അറിയപ്പെടേണ്ടവനും, പൂർണ്ണനായതുകൊണ്ടോ പുരത്തിൽ ശയിക്കുന്നതുകൊണ്ടോ പുരുഷൻ എന്നു പറയപ്പെടുന്നവനും ആയ, അവനെ അറിയണം. അല്ലയോ ശിഷ്യരേ! അങ്ങനെ നിങ്ങളെ മൃത്യു വ്യഥിപ്പിക്കാതിരിക്കട്ടെ! പുരുഷനെ അറിയാതിരുന്നാൽ മൃത്യു നിമിത്തമുണ്ടാകുന്ന വ്യഥയാൽ നിങ്ങൾ ദുഃഖികളായിത്തന്നെ തീരും. നിങ്ങൾക്കങ്ങനെ വരരുതെന്നാണ് എന്റെ അഭിപ്രായം. 6

ബ്രാഹ്മണം:—താൻ ഹോവാചൈതാവദേവാഹമേതൽ പരം
ബ്രഹ്മ വേദ; നാതഃ പരമസ്തീതി. 7

| | |
|---|---|
| താൻ | = അവരോട് = ശിഷ്യരോട് |
| ഉവാച ഹ | = ആചാര്യൻ പിന്നെയും പറഞ്ഞു പോൽ:- |
| അഹം | = ഞാൻ |
| ഏതത് പരം ബ്രഹ്മ | = ഈ പരമായ ബ്രഹ്മത്തെ |
| ഏതാവത് ഏവ | = ഇത്രത്തോളം മാത്രമേ |
| വേദ | = അറിയുന്നുള്ളൂ. |
| അതഃ പരം | = ഇതിൽക്കൂടുതലായി |
| ന അസ്തി | = ഇല്ല |
| ഇതി | = എന്ന്. |

ഭാഷ്യം:--ശിഷ്യന്മാരെ ഇപ്രകാരം അനുശാസനം ചെയ്തിട്ട് പിപ്പലാദൻ പറഞ്ഞുപോൽ:- ''വേദ്യമായ പരബ്രഹ്മത്തെ

കുറിച്ചു് ഇത്രത്തോളമേ എനിക്കു് അറിഞ്ഞുകൂടൂ. ഇതിൽ കൂടുതലായി ഒന്നും അറിയേണ്ടതായിട്ടില്ല'' ഇപ്രകാരം പറഞ്ഞതു് ശിഷ്യന്മാർക്കു്, ഇനിയും അറിയാൻ ഉണ്ടായിരിക്കുമോ എന്നുള്ള ശങ്ക ഉണ്ടാവാതിരിപ്പാനും, തങ്ങൾ കൃതാർത്ഥരായി എന്നുള്ള വിചാരം ഉണ്ടാകുവാനുംവേണ്ടിയാണു്. 7

ബ്രാഹ്മണം:—തേ ച തമർച്ചയന്ത,—'ത്വം ഹി നഃ പിതാ.
യോ ഽസ്മാകമവിദ്യായാഃ പരം പാരം താരയസി''.
നമഃ പരമഋഷിഭ്യോ, നമഃ പരമഋഷിഭ്യഃ!! 8

തേ ച = അവരും = ആ ശിഷ്യന്മാരും
തം = അവനെ
അർച്ചയന്തഃ = അർച്ചിച്ചുകൊണ്ടു്
''യഃ ത്വം = ''യാതൊരു നിന്തിരുവടിയാണോ
അസ്മാകം = ഞങ്ങളുടെ
അവിദ്യായാഃ = അവിദ്യയുടെ
പരം പാരം = പരമായ പാരത്തെ = മറുകരയെ
താരയസി = തരണംചെയ്യിക്കുന്നതു് = പ്രാപിപ്പിക്കുന്നതു്
സഃ ത്വം = അങ്ങനെയുള്ള നിന്തിരുവടി
നഃ പിതാ ഹി'' = ഞങ്ങളുടെ പിതാവുതന്നെ
ഇതി = എന്നുപറഞ്ഞു
പരമഋഷിഭ്യഃ = പരമർഷികൾക്കായി
നമഃ = നമസ്കാരം।
പരമർഷിഭ്യഃ = പരമർഷികൾക്കായി
നമഃ = നമസ്കാരം!!

ഭാഷ്യം:—ഇപ്രകാരം ഗുരുവിനാൽ അനുശാസിക്കപ്പെട്ട ശിഷ്യന്മാർ, വിദ്യയുടെ പ്രതിഫലമൊന്നും കാണാഞ്ഞു്, അദ്ദേഹത്തിന്റെ പാദങ്ങളിൽ പുഷ്പാഞ്ജലിവിതറി നമസ്കരിച്ചുകൊണ്ടു പറഞ്ഞു:—''അങ്ങുതന്നെയാണു് ഞങ്ങളുടെ പിതാവു്. എന്തെന്നാൽ, നിത്യവും, അജരവും, അമരവുമായ ബ്രഹ്മശരീരത്തെ വിദ്യകൊണ്ടു് ഞങ്ങൾക്കുണ്ടാക്കിത്തന്നതു് അങ്ങാണു്; ഞങ്ങളെ, ജന്മം, ജര, മരണം, രോഗങ്ങൾ, ദുഃഖങ്ങൾ മുതലായ ഭയങ്കര സത്വങ്ങളോടുകൂടിയ അവിദ്യാമഹാസമുദ്രത്തെ, വിദ്യയാകുന്ന പൊങ്ങുതടികൊണ്ടു കടത്തി, അപുനരാവൃത്തിരൂപവും

മോക്ഷമെന്ന പേർപറയുന്നതുമായ മറുകരയിൽ എത്തിയ്ക്കുന്നതും അങ്ങുതന്നെ. അതുകൊണ്ടു് വേറെയുള്ള പിതാവിനേക്കാൾ ഞങ്ങളുടെ പിതാവെന്നുള്ള നില അങ്ങേയ്ക്കാണു് അധികം യുക്തമായിരിയ്ക്കുന്നതു്.'' മറേറപിതാവു് ശരീരത്തെ മാത്രമേ ജനിപ്പിക്കുന്നുള്ളുവല്ലോ; എങ്കിലും അദ്ദേഹം ലോകത്തിൽ ഏററവും പ്രപൂജ്യനായിരിയ്ക്കുന്നു. ആ സ്ഥിതിയ്ക്കു് ആത്യന്തികമായ അഭയം തരുന്നവൻെറ പൂജ്യത്വം പിന്നെപ്പറവാനുണ്ടോ? എന്നഭിപ്രായം. ബ്രഹ്മവിദ്യാസമ്പ്രദായകർത്താക്കളായ പരമർഷികൾക്കായി നമസ്കാരം! ''നമഃ പരമർഷ്യഭ്യഃ'' എന്നു രണ്ടുപ്രാവശ്യം പറഞ്ഞതു് ആദരം കാണിക്കുവാനാകുന്നു. 8

ശാന്തി--ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ ഭദ്രം പശ്യേ-
മാക്ഷഭിർയ്യജത്രാഃ! സ്ഥിരൈരംഗൈസ്തുഷ്ടുവാസസ്ത-
നൂഭിർവ്യശേമ ദേവഹിതം യദായുഃ

ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

അഥർവ്വവേദത്തിലുള്ള പ്രശ്നോപനിഷത്തിൽ

ആറാംപ്രശ്നം കഴിഞ്ഞു.

ഈ പ്രശ്നോപനിഷത്തും കഴിഞ്ഞു.

# മന്ത്രങ്ങളുടെ അനുക്രമണിക

## ഞങ്ങളുടെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| ഈശാവാസ്യോപനിഷത്ത് | -- | 5-00 |
| കേനോപനിഷത്ത് | -- | 15-00 |
| കാഠകോപനിഷത്ത് | -- | 30-00 |
| മാണ്ഡൂക്യോപനിഷത്ത് | -- | 35-00 |
| പ്രശ്നോപനിഷത്ത് | -- | 25-00 |
| ഭഗവദ്ഗീതാ | -- | 5-00 |
| തത്ത്വബോധം | -- | 2-00 |
| ഞാനാര്? | -- | 2-00 |
| വിഗ്രഹാരാധന | -- | 6-00 |
| നിത്യകർമ്മചന്ദ്രിക | -- | 6-00 |
| ദേവീസ്തോത്രരത്നത്രയം | -- | 6-00 |
| ശ്യാമളാദണ്ഡകം | -- | 6-00 |
| പ്രസ്ഥാനഭേദം | -- | 2-00 |
| അഷ്ടാവക്രഗീതാ | -- | 6-00 |
| ദത്താത്രേയാവധൂതഗീതാ | -- | 4-00 |
| ഗൃഹസ്ഥാശ്രമ ധർമ്മം | -- | 2-00 |
| ശിവസഹസ്രനാമം | -- | 3-00 |
| വിഷ്ണുസഹസ്രനാമം | -- | 4-00 |
| How To be Happy (?) | -- | 12-00 |
| മുണ്ഡകോപനിഷത്ത് (in print) | | |